


# മലങ്കര സഭ

ഓഗസ്റ്റ് 1997



വിശുദ്ധ ദൈവമാതാവിന്റെ വാങ്ങിപ്പുപെരുന്നാൾ

ആഗസ്റ്റ് 15

# ഭാരതത്തിൻെറ രാഷ്ട്രപതി സ്ഥാനത്തേക്ക് അവരോധിക്കപ്പെട്ട ബഹു. ശ്രീ. കെ. ആർ. നാരായണന് മലങ്കര ഓർത്തഡോക്സ് സഭയുടെ ഭാവുകങ്ങൾ



ഭാരതത്തിലെ അത്യുന്നത പദവിയായ രാഷ്ട്രപതി സ്ഥാനത്തേക്ക് പ്രവേശിച്ച ബഹു. കെ.ആർ. നാരായണന് മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവാ ആശംസകൾ നേർന്നു. മഹത്തായ ഈ സ്ഥാനത്ത് വിജയകരമായി സേവനം അനുഷ്ഠിക്കുന്നതിനും വിലപ്പെട്ട സംഭാവനകൾ കാഴ്ചവയ്ക്കുന്നതിനും ജഗതീശ്വരൻ സഹായിക്കട്ടെ എന്ന് പ. ബാവാ ആശംസിക്കുകയും അദ്ദേഹത്തിന് ആയുരാരോഗ്യങ്ങൾ നേരുകയും ചെയ്തു.

ശ്രീ. കെ. ആർ നാരായണൻ കോട്ടയത്ത് സഭവക എം. ഡി. ഹോസ്റ്റലിൽ താമസിച്ചുകൊണ്ട് സി. എം. എസ് കോളജിൽ പഠിച്ചിരുന്ന കാലം മുതൽ മലങ്കര ഓർത്തഡോക്സ് സഭയുമായി സുഹൃദ് ബന്ധത്തിലാണു കഴിഞ്ഞുവരുന്നത് മലങ്കര സഭാ പ്രവർത്തകരും അനുവാചകരോടൊപ്പം പുതിയ രാഷ്ട്രപതിക്ക് അഭിനന്ദനങ്ങൾ അർപ്പിക്കുന്നു.



# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038

ലക്കം : 8 പുസ്തകം : 52

ആഗസ്റ്റ് 1997




**PATRON SAINT**




Typesetting: **EZEE SCAN PVT. LTD.**, Ktm. Ph: 580708


 **എഡിറ്റോറിയൽ** 

# "സബ്കമ്മറ്റികൾ" എന്ന ചാപിള്ളകൾ

**ഫാ. ഡോ. ജേക്കബ് കുര്യൻ**

ഉത്തരവാദപ്പെട്ട പല സമിതികളിലുംപ്രശ്നങ്ങളെ തൽക്കാലം ഒതുക്കുന്നത് സബ്കമ്മറ്റികളെ നിയമിച്ചുകൊണ്ടാണ്. ഈ സബ്കമ്മറ്റികൾ പലതും ചാപിള്ളകളായി അസ്തമിക്കുന്നു. ചർച്ചയുടെ സമയത്തെ ഊഷ്മാവ് നീണ്ടുനിൽക്കത്തക്കവിധം വിഷയം ആരുടെയും മേലുനോവിക്കുന്നതല്ല എന്നതുതന്നെ കാരണം. സഭയുമായി ബന്ധപ്പെട്ട പല സമിതികളിലും സംഭവിക്കുന്നതിതാണ്.

ഒരു സമിതിയംഗത്തിന് വഴിയിൽവച്ച് (അല്ലാത്തപ്പോൾ ആലോചിക്കാൻ വേറേ കാര്യങ്ങളുണ്ട്) തലയിലുദിച്ച ആശയത്തിന് മറ്റാരും പേറ്റൻറ് എടുക്കാതിരിക്കാൻ സ്വന്തം തലക്കനവും നാവിൻെറ നീളവും പ്രയോഗിച്ച് പ്രാധാന്യം വർദ്ധിപ്പിക്കുന്നു. മറ്റംഗങ്ങൾക്ക് രക്ഷപ്പെടാൻ ഒന്നേ മാർഗ്ഗമുള്ളൂ: ''നമുക്കതിനെക്കുറിച്ച് പഠിച്ച് റിപ്പോർട്ടുതരാൻ ഒരു സബ്കമ്മറ്റിയെ നിയോഗിക്കാം'' എന്നു പറയുക. വിഷയാവതാരകൻ കമ്മറ്റിയിൽ ഒന്നാം മെമ്പർ ആവുകയും ചെയ്യും. അങ്ങനെ ആ അധ്യായം അവസാനിക്കുന്നു; ഒരു ചാപിള്ള പിറക്കുന്നു. ഒന്നാം മെമ്പർക്ക് ബയോഡേറ്റായിൽ ഒരു സ്ഥാനം കൂടിയായപ്പോൾ പാവത്തിന് പിന്നീട് താൻ അവതരിപ്പിച്ചിരുന്ന വിഷയം ഓർക്കുവാൻ എവിടെ സമയം?!

പലപ്പോഴും പലരുടെയും മേലുനോവാത്ത വിഷയങ്ങൾ, മിഷൻ, ആത്മീയ നവോത്ഥാനം, സഭൈക്യം, ആരാധനാപരിഷ്കരണം മുതലായവയാണ്. മേലുനോവുന്ന ചുരുക്കം ചില വിഷയങ്ങളാണ് പിതൃസ്വത്തവകാശം, സ്ത്രീ പ്രാതിനിധ്യം, ന്യൂനപക്ഷാവകാശം, സാമ്പത്തിക വിനിയോഗം മുതലായവ. അതുകൊണ്ട് ആദ്യ ഗണത്തിൽ പെട്ട വിഷയങ്ങൾക്കുണ്ടായിട്ടുള്ള സബ്കമ്മറ്റികളാണ് ചാപിള്ളകളായി ജനിക്കുകയും, വീണ്ടും ജനിക്കുകയും ചെയ്യുന്നത്.

ജനസാമാന്യത്തിൻെറ വിശ്വാസ്യത വീണ്ടെടുക്കാൻ ആഗ്രഹിക്കുന്ന സംവിധാനത്തിന് ഏറ്റവും

## ഇതളുകൾ


| | | |
|---|---|---|
| 1. എഡിറ്റോറിയൽ | - ഫാ. ഡോ. ജേക്കബ് കുര്യൻ | 3 |
| 2. സുവിശേഷ കിരണങ്ങൾ | - യാക്കോബ് മാർ ഐറേനിയോസ് | 5 |
| 3. വിശ്വാസ പഠനപംക്തി | - ഫാ. മാത്യു വൈദ്യൻ | 9 |
| 4. മാർ ദീവന്നാസ്യോസ് - അനുസ്മരണം | - യാക്കോബ് മാർ ഐറേനിയോസ് | 10 |
| 5. കൗൺസലറുടെ പംക്തി | - ഫാ. ഒ. തോമസ് | 15 |
| 6. ബൈബിൾ പഠനം | - ഫാ. ഒ.പി. വർഗീസ് | 17 |
| 7. മിഷൻ പ്രവർത്തനങ്ങൾ | - | 18 |
| 8. മാർ ദീവന്നാസ്യോസ് രണ്ടാമൻ | - ഫീലിപ്പോസ് മാർ യൗസേബിയോസ് | 19 |
| 9. അബ്ദേദ് മ്ശിഹാ പാത്രിയാർക്കീസ് - കല്പന | - | 21 |
| 10. സുന്നഹദോസ് തീരുമാനങ്ങൾക്ക് കോടതി അംഗീകാരം | | 24 |
| 11. ജോസഫ് മാർ പക്കോമിയോസ് | - ഫാ. സി.എം. കുറിയാക്കോസ് | 25 |
| 12. രക്ഷ-ഓർത്തഡോക്സ് വീക്ഷണത്തിൽ | - മാത്യൂസ് മാർ ബർന്നബാസ് | 29 |




## THOUGHT FOR THE MONTH

*"നീ സത്യമേ പറയാവൂ. ധർമ്മമാർഗ്ഗത്തിൽ കൂടി മാത്രമേ എപ്പോഴും സഞ്ചരിക്കാവൂ. കർത്തവ്യത്തിൽ നിന്ന് ഒഴിഞ്ഞുമാറരുത്. സത്യത്തിൽ നിന്നും ധർമ്മത്തിൽ നിന്നും ഒരിക്കലും മാറി നിൽക്കരുത്. പിതാവും മാതാവും ആചാര്യനും അതിഥിയും നിനക്കു ദേവന്മാരാണ്"*

*- തൈത്തിരീയ ഉപനിഷത്ത്.*

ആവശ്യമായ കാര്യം, തീരുമാനങ്ങൾ നടപ്പിൽ വരുത്തുവാൻ ഫലപ്രദമായ ഒരു സ്ഥിരം ക്രമീകരണം ഉണ്ടാവുകയെന്നതാണ്. ഈ സ്ഥിരം ക്രമീകരണത്തിനടിത്തറയായി സബ്കമ്മറ്റികൾക്കെല്ലാം ബാധകമായ ഒരു മാർഗ്ഗരേഖ ഉണ്ടായിരിക്കണം. ഈ മാർഗ്ഗരേഖയിൽ ഗൗരവമായി ഉൾക്കൊള്ളേണ്ട അഞ്ചുനിർദ്ദേശങ്ങൾ സൂചിപ്പിക്കട്ടെ:

1. സബ്കമ്മറ്റികൾ നിയമിക്കപ്പെടാൻ നിർദ്ദേശിക്കപ്പെടുന്ന വിഷയങ്ങൾ ഒരു സബ്ജക്ട് കമ്മറ്റി വീണ്ടും പരിഗണിക്കണം. വിഷയത്തിൻെറ പ്രസക്തി, സബ്കമ്മറ്റി അന്വേഷിക്കേണ്ട പ്രധാന സംഗതികൾ എന്നിവ ഉൾക്കൊള്ളുന്ന ഒരു പ്രാഥമികരേഖ സബ്ജക്ട് കമ്മറ്റി ഉണ്ടാക്കണം. അതിൻെറ അടിസ്ഥാനത്തിൽ മാത്രമേ സബ്കമ്മറ്റികളെ നിയമിക്കാവൂ.

2. സബ്കമ്മറ്റികൾ റിപ്പോർട്ടു സമർപ്പിക്കുവാൻ ഒരു നിശ്ചിത കാലപരിധി നിർദ്ദേശിക്കപ്പെടണം.

3. സബ്ജക്ട് കമ്മറ്റിയും, സബ്കമ്മറ്റികളും കാര്യക്ഷമമായി നടക്കുവാൻ ആവശ്യമായ ഭക്ഷണ-താമസസൗകര്യങ്ങൾ, യാത്രച്ചെലവ്, ആഫീസ് -സ്റ്റേഷനറി സഹായങ്ങൾ മുതലായവ ഉറപ്പുവരുത്തണം.

4. സബ്കമ്മറ്റികളുടെ റിപ്പോർട്ടും ശുപാർശകളും അംഗീകരിക്കപ്പെട്ടാൽ, അവ നടപ്പിൽ വരുത്തുവാൻ ആവശ്യമായ ഫിനാൻസ്, മറ്റ് സജ്ജീകരണങ്ങൾ മുതലായവ ഉണ്ടാവണം. ഇവയ്ക്കുവേണ്ടിയാണ് കേന്ദ്ര ആഫീസുകൾ പ്രവർത്തിക്കേണ്ടത്.

5. സബ്കമ്മറ്റി അധ്യക്ഷന്മാർ വെറും ആലങ്കാരികസ്ഥാനികളല്ല; ഗൗരവപൂർവ്വം ഉത്തരവാദിത്തം നിർവഹിക്കേണ്ടവരാണ്. അവർക്ക് ഉത്തരവാദിത്തം നിർവ്വഹിക്കുവാൻ ആവശ്യമായ എക്സിക്യൂട്ടീവ് അധികാരം ഉണ്ടെന്നും വ്യക്തമാക്കണം. തലപ്പത്തിരിക്കുന്നവർ ശിപായിയുടെ ജോലിയും ചെയ്യുവാൻ സന്നദ്ധരായിരിക്കണമെങ്കിലും, അത് ചെയ്യണമെന്നില്ല. മറ്റുള്ളവരെ സ്നേഹിച്ചും വിശ്വസിച്ചും അവരെക്കൊണ്ട് ജോലിചെയ്യിപ്പിക്കുന്നവരാണ് നല്ല നേതാക്കൾ.



# സുവിശേഷ കിരണങ്ങൾ

യാക്കോബ് മാർ ഐറേനിയോസ്

## കൂടാരപ്പെരുനാളിനു ശേഷം രണ്ടാം ഞായർ (ആഗസ്റ്റ് 17)

### വി. ലൂക്കോസ് 12:13 – 21, 38 – 44

മനുഷ്യജീവിതത്തിൽ "സ്വാതന്ത്ര്യ"മെന്ന പദത്തിൻെറ പൊരുളെന്താണ്? ഏറ്റവും അധികം സ്വാതന്ത്ര്യമനുഭവിക്കുന്നതാരാണ്? നമ്മുടെ രാഷ്ട്രം സ്വതന്ത്രമാണെന്ന് പറയുന്നതിൻെറ അർത്ഥമെന്താണ്? ദൈവം നമ്മെ സ്വാതന്ത്ര്യത്തിനായി സൃഷ്ടിച്ചിരിക്കുന്നുവരെന്നും ആയതിനാൽ നാം തിന്മയുടെ അടിമകളാകരുതെന്നും വി. പൗലോസ് ഉപദേശിക്കുന്നു. പരപ്രേരണകൂടാതെയും, നിർബ്ബന്ധം നിമിത്തമല്ലാതെയും സ്വന്തം ഇച്ഛാശക്തിയുടെ പിൻബലത്തോടെ. നന്മപ്രവർത്തിക്കുന്നത് ശീലമായിരിക്കുന്നത് ആർക്കാണോ, ആ വ്യക്തി സ്വതന്ത്രനാണെന്നു പറയുന്നതിന് മടിക്കേണ്ടതില്ല. സ്വാതന്ത്ര്യത്തിന് മറ്റൊരു വശം കൂടിയുണ്ട്: അത് സമസ്ത ബന്ധനങ്ങളിൽ നിന്നും ഒഴിഞ്ഞിരിക്കുന്ന സ്ഥിതിയാണ്. വിശേഷാൽ ഭൗതീകബന്ധനങ്ങളിൽ നിന്ന്. പാരത്രിക കെട്ടുപാടിൽ നിന്ന് സമ്പൂർണ്ണസ്വാതന്ത്ര്യം നേടുന്നതിനെ ഭാരതീയ ആദ്ധ്യാത്മീക ചിന്തയിൽ "മുക്തി" എന്നു വിളിച്ചിരിക്കുന്നത് ശ്രദ്ധേയമാണല്ലോ.

1. ഭൗതീകവസ്തുക്കളിൽ മനമുടക്കി കിടക്കുന്നവൻ സ്വതന്ത്രനാണെന്ന് എങ്ങനെ പറയാനാവും? ജീവിതത്തിൻെറ മൂല്യവും മാഹാത്മ്യവും ഭൗതീകനേട്ടങ്ങളുടെ അളവിലല്ല ഊന്നിയിരിക്കുന്നത് എന്ന് ലോകം ഇനിയും ഗ്രഹിച്ചിട്ടില്ല. ആദ്ധ്യാത്മീക ജീവിതപാത സ്വന്തമായെടുത്തിരിക്കുന്നവർ പോലും ഈ സാരോപദേശ ഗ്രഹണത്തിൽ ക്ഷീണിതരായിട്ടുണ്ട്. തൻെറ സഹോദരനുമായി വസ്തുവകകൾ വീതം വയ്ക്കാൻ യേശു ഇടനിലക്കാരനാകണമെന്ന ആവശ്യവുമായി വന്നവൻ ഒരു "സങ്കടകക്ഷി" യല്ലന്നൊണ് കർത്താവിൻെറ വാക്കുകൾ സൂചിപ്പിക്കുന്നത്. അയാൾ ദ്രവ്യാഗ്രഹിയും, ന്യായമല്ലാത്ത രീതിയിൽ കുടുംബസ്വത്തു കൈക്കലാക്കാൻ ശ്രമിച്ചവനുമാണെന്നു വേണം വിചാരിക്കാൻ. അല്ലെങ്കിൽ പിതൃസ്വത്തു ഭാഗിക്കുന്ന കാര്യത്തിൽ സ്വസഹോദരനുമായി വഴക്കിടാനിടയില്ല. ഇത്തരം കാര്യങ്ങളിൽ തലയിട്ട് സ്വന്തം മനസ്സിനെ വിഷലിപ്തമാക്കാൻ ഒരു ആത്മീകമനുഷ്യനും, സഭാപ്രവർത്തകനായ, സുവിശേഷകനും സാദ്ധ്യമല്ല.

2. മനുഷ്യൻെറ ജീവിതത്തിലെ "വലിപ്പ"ത്തിൻെറ മാനദണ്ഡമെന്താണ്? ജീവിതത്തിൻെറ ശ്രേയസ്സ് ഭൗതീകസമ്പാദ്യങ്ങളുടെ ആധിക്യത്തിലല്ല എന്ന് യേശു ഖണ്ഡിതമായി പ്രസ്താവിച്ചിരിക്കുന്നു. പിന്നെയെന്തിലാണ്? അവൻെറ മനുഷ്യസ്നേഹപരമായ കാരുണ്യപ്രവർത്തികളിലും, ഭൗതീക കാര്യങ്ങളിൽ ആശ്രയം വയ്ക്കാതിരിക്കുന്നതിലും തന്നെ.

3. തൻെറ നിലത്ത് വിളവ് വർദ്ധിപ്പിച്ച് ധാന്യം പുതിയ ധാന്യപുരയിൽ ശേഖരിക്കുന്നവൻ പ്രത്യക്ഷത്തിൽ പാപമൊന്നും ചെയ്യുന്നില്ലെന്നു തോന്നാം. "എല്ലാം ദൈവത്തിൻെറ കൃപ"യാണെന്ന് വ്യാഖ്യാനവും നൽകിയേക്കാം. എങ്കിലും അയാളുടെ നേട്ടമെല്ലാം സ്വന്തമായി കരുതി കൈകാര്യം ചെയ്യുകയും. ആവശ്യക്കാരുമായി പങ്കുവെയ്ക്കുവാൻ തയ്യാറാകാതെയുമിരുന്നത് അയാളുടെ ഗുരുതരമായ വീഴ്ചതന്നെയാണ്. എല്ലാം തനിക്കെന്നും നിനച്ച് കൂട്ടി വയ്ക്കുന്നത് മൗഢ്യമാണെന്നു മാത്രമല്ല, അത് 'അനുഭവിക്കാൻ' മിക്കവാറും കഴിയാതെയും വരും. അപ്പോൾ ഈ ജീവിതത്തിലും അപ്പുറത്തും പ്രയോജനകരമായ കാര്യങ്ങൾ വേണം നാം കാര്യമായി അന്വേഷിക്കാൻ.

തന്നെയുമല്ല ദൈവവിഷയകമായി "സമ്പന്നനാകാതെ" മറ്റെന്തെല്ലാം സ്വന്തമായി നേടിയാലും അത് വ്യർത്ഥമാണെന്ന് കർത്താവ് ഉറപ്പിച്ചുപറയുന്നു. അപ്പോൾ ദരിദ്രനായിരുന്ന യേശുവാണ് ഈ വിഷയത്തിൽ ഏറ്റവും സമ്പന്നൻ എന്നുഗ്രഹിക്കാം.

4. യജമാനൻ വരുമ്പോൾ ഏതുനേരത്താ യാലും "തയ്യാറായിരിക്കുന്ന ഭൃത്യന്മാർ ആരായിരിക്കും? ലോകത്തിൽ. വസിച്ച് ഭൗതീകവസ്തുക്കൾ ഉപയോഗിക്കുമ്പോൾ തന്നെ അവയിൽ നിന്ന് അകന്നുയർന്നു നില്ക്കുന്നവരല്ലാതെ മറ്റാരാണത്? അവൻ യജമാനന്റെ മുഴുവൻ സ്വത്തിന്മേലും അധികാരം പ്രാപിക്കും.

## വാങ്ങിപ്പിനുശേഷം ഒന്നാംഞായർ (ആഗസ്റ്റ് 24)

### വി. ലൂക്കോസ് 6: 39 – 45

കർത്താവിന്റെ താഴ്‌വാര പ്രഭാഷണത്തിലെ ഘനഗംഭീരവും ലളിതസുന്ദരവുമായ ഏതാനും വാക്കുകളാണ് നമ്മുടെ മുമ്പിലുള്ളത്. പണ്ഡിതന്റെയും പാമരന്റെയും, ധനികന്റെയും ദരിദ്രന്റെയും കാതുകളിൽ മുഴങ്ങുന്ന മുത്തുമണിപോലുള്ള ഈ വാക്കുകൾ അവിസ്മരണീയമാംവിധം, കാലദേശ പരിഗണനകൾക്കതീതമാണ്. ദൈവ വചനങ്ങൾ ജീവനുള്ളവയാണല്ലോ.

1. വഴികാട്ടികുരുടനായാൽ .......? ഇത് മനുഷ്യസമൂഹത്തെ എന്നും അലട്ടുന്ന പ്രശ്നമാണ്. പൗരാണിക ഭാരതീയ വിദ്യാപാരമ്പര്യത്തിൽ ഗുരുവിനെ "ഗതുവിത്" എന്നു പറയും. 'Pathfinder' എന്നാണതിനർത്ഥം. മാർഗ്ഗം കണ്ടുപിടിച്ചിട്ട് അത് മാർഗ്ഗന്വേഷികൾക്കു കാട്ടികൊടുക്കുന്നയാൾ....പാത കണ്ടുപിടിക്കാത്തവൻ എങ്ങനെ വഴികാട്ടിയാകും. അത്തരമൊരജ്ഞാനി വഴികാട്ടിയുടെ വേഷമണിഞ്ഞാൽ അപകടം ഇരട്ടിയാകുമെന്നാണ് തിരുവചനം. ഇരുവരും കുഴിയിൽ വീഴുന്നു. എല്ലാ തരം "വഴികാട്ടികളും" ഈ പശ്ചാത്തലത്തിൽ തങ്ങളെപ്പറ്റിത്തന്നെ ഒരു വീണ്ടുവിചാരം നടത്തിയിരുന്നെങ്കിൽ! വൈദീകരും, അദ്ധ്യാപകരും, മാതാപിതാക്കളും, നേതാക്കളും, പ്രബോധകരുമെല്ലാം ഈ ഗണത്തിൽപ്പെടുമല്ലോ.

2. ഗുരുവിനെപ്പോലെയാകണം എന്നതായിരിക്കണം ശിഷ്യന്റെ ആഗ്രഹം. ഗുരുവിന്റെ കൃതകൃത്യതയ്ക്കു കാരണം അതുതന്നെയാകും. ശിഷ്യർ പഠിച്ചും ആചരിച്ചും ഉയരണമെന്നതായിരിക്കണം ഗുരുവിന്റെ പ്രതീക്ഷ. ഗുരുമുഖത്തുനിന്നു കണ്ടും കേട്ടും പഠിച്ച് ഗുരുസമാനനാകണമെന്നതാവണം ശിഷ്യന്റെ സ്വപ്നം. പരിശീലനം പൂർത്തിയാക്കാൻ ശിഷ്യൻ "വിനയത്തോടുകൂടെയുള്ള അറിവ്" നേടുന്നവനായിരിക്കണം' വിനയം സുഗന്ധീകരിക്കാത്ത വിദ്യാഭ്യാസം എക്കാലവും വിനയാണ്. ഇവിടെ സംസാരിക്കുന്നത് മഹാഗുരുവാണ്. യഹൂദന്മാരിലെ ഗുരുസ്ഥാനികൾ വിനയപൂർവ്വം ഈ മഹാ ഗുരുവിനുമുമ്പിൽ നമിക്കേണ്ടതാണ്! പരിശീലനത്തിനു വഴിപ്പെടാൻ മനസ്സാകാതെ 'ഗുരുപ്പട്ടം' കെട്ടാനൊരുങ്ങുന്നയാൾ എങ്ങനെ വഴികാട്ടിയായ ഗുരുവായിത്തീരും?

3. കുറവുകൾ ഗ്രഹിക്കുക എന്നത് നല്ല ഒരു ഗുണംതന്നെ. നിരൂപണബുദ്ധിയുടെ ബഹിർസ്ഫുരണമാണത്. അന്യരിലെ കുറവുകൾ നാം കണ്ടറിയും. അതേ വേഗത്തിൽ നമ്മിൽതന്നെയുള്ള കുറവുകളെല്ലാം കണ്ടറിയണം. അന്യരെ വിധിക്കാൻ നമുക്കുകാര്യമില്ല. അന്യരെ 'ശരിയാക്കാൻ' നാം പുറപ്പെടേണ്ടതുമില്ല. നമുക്കു ചെയ്യാനാവുന്ന മറ്റൊന്നുണ്ട്. നമ്മിലെ കുറവുകളെ കണ്ടുപിടിച്ച് ശരിയാക്കാം. അത് മറ്റൊരാൾ ചെയ്യുന്നതിനെക്കാൾ നമ്മൾ തന്നെ ചെയ്യുന്നതായിരിക്കും നാം ഇഷ്ടപ്പെടുന്നത്.

4. ഒരുമനുഷ്യനെപ്പറ്റി ആത്യന്തികമായി വിലയിരുത്തുന്നത് അയാളുടെ യഥാർത്ഥവ്യക്തിത്വത്തെയും പ്രവർത്തനങ്ങളെയും അടിസ്ഥാനമാക്കിയാണ്. അല്ലാതെ വാചാലമായ പ്രസംഗങ്ങളോ, ആർഭാടപൂരിതമായ ജീവിതമോ, വിലപിടിപ്പുള്ള വസ്ത്രങ്ങളോ ഒന്നുമല്ല ഒരു വ്യക്തിയുടെ യഥാർത്ഥ 'മൂല്യം' നിർണ്ണയിക്കുന്നത്. വളരെ 'കേമൻമാരായി' ജീവിച്ചിരുന്നവർ അവരുടെ കാലശേഷം വളരെ വേഗം വിസ്മൃതരാവുന്നതും, മനുഷ്യർക്കു നന്മചെയ്തുകൊണ്ടുജീവിച്ചവർ, നിസ്സാരരായി കാണപ്പെട്ടുവെങ്കിലും അവർ ദീർഘനാൾ സ്മരിക്കപ്പെടുന്നതും നാം ശ്രദ്ധിക്കേണ്ട സത്യങ്ങളാണ്. 'നല്ലഫലം' പുറപ്പെടുവിക്കുക എന്ന ദർശനം നമ്മുടെ ജീവിതത്തിന്റെ മാനദണ്ഡമാവട്ടെ!

5. ഹൃദയം വിശുദ്ധവും കപടമില്ലാത്തതുമായാൽ സൽഫലങ്ങളും, നല്ലവാക്കുകളും അതിൽനിന്നു പുറപ്പെടും. ദുഷ്ടമനസ്സാണ് സകലദുർമ്മാർഗ്ഗത്തിനും നിമിത്തം.

## വാങ്ങിപ്പിനുശേഷം രണ്ടാം ഞായർ (സെപ്റ്റംബർ 7)

### വി. ലൂക്കോസ് 11.14 - 26

ദൈവരാജ്യം സമാഗതമായ സ്ഥിതിയിൽ പിശാചിൻെറ അധികാരത്തിനും സ്വാധീനത്തിനും അറുതിയുണ്ടാവുന്നു. എങ്കിലും ബോധപൂർവ്വം ദൈവരാജ്യത്തിനു പുറംതിരിഞ്ഞു നിൽക്കുന്നവർ "ഊമയായ ദുരാത്മാവിനെ"ക്കാൾ മോശമായി പ്രവർത്തിക്കുന്നു. യേശുവിൻെറ മുമ്പിൽ "നിഷ്പക്ഷത" നടിക്കുന്ന ദൈവേതരത്വത്തിനു സ്ഥാനമേയില്ല?

1. മനുഷ്യനെ സംസാരിക്കുന്നതിൽ നിന്നു തടയാൻ ഒരു ദുരാത്മാവ് ! മൗനം നല്ലതു തന്നെ. എന്നാൽ സംസാരിക്കേണ്ടപ്പോൾ യോഗ്യമായി സംസാരിയ്ക്കാനും അറിഞ്ഞിരിക്കണമല്ലോ. ധീരമായി സംസാരിക്കേണ്ടവേളയിലെ മൗനം കുറ്റകരവും അക്ഷന്തവ്യവുമാണ്. സ്വന്തം തടി രക്ഷിക്കാനുദ്ദേശിച്ചുള്ള അത്തരം അടവുകൾ ദൈവമുമ്പാകെ നിന്ദ്യമാണ്. ഊമയായ ഭൂതം ഒഴിഞ്ഞപ്പോൾ പിശാചു ബാധിതനായിരുന്നവർ സുബോധം വന്ന് സംസാരിച്ചുതുടങ്ങി.

2. പിശാചുബാധിതനു സുബോധം വന്നപ്പോൾ അസൂയനിറഞ്ഞ കാണികൾ സൗഖ്യദായകനെ "ചെറുതാക്കാൻ"ശ്രമിയ്ക്കുകയാണ്. മന്ത്രവാദം ഉപയോഗിച്ച് അതായത് പിശാചിനെത്തന്നെ ഉപയോഗിച്ചാണ് ഈ അത്ഭുതകാര്യം യേശു ചെയ്തത് എന്നാണവരുടെ വാദം. ഇഷ്ടമില്ലാത്തവർ ചെയ്യുന്നതെന്തും - അതു നന്മമാത്രമായാലും - അതിനെ ആക്ഷേപിക്കുന്നത് ഒരു തരം ദുരാത്മാവാസം തന്നെയല്ലേ?

3. പിശാചിൻെറ കുടുംബം അതിനെതിരായിത്തന്നെ ഛിദ്രിക്കുകയില്ല. ഇവിടെ യഹൂദരുടെ കുടുംബം അവർക്കെതിരായിത്തന്നെ ഛിദ്രവും പിരിച്ചിലുകളുമുണ്ടാക്കുകയാണ് സൗഖ്യം നൽകിയവനും സൗഖ്യം പ്രാപിച്ചവനുമെതിരായിട്ടാണ് അവരുടെ കൂട്ടുകെട്ട്. യേശു അവരുടെ "കുടുംബക്കാര"നാണ്. യാതൊരു കാരണവും കൂടാതെ അസൂയമൂലം തനിക്കെതിരെ കുതികാലുയർത്തിയതിനാൽ അവർ ചിതറിപ്പോയതിൽ അത്ഭുതപ്പെടാനുണ്ടോ?

4. ദൈവരാജ്യം വന്നെത്തിയിരിക്കുന്നതിനാൽ പിശാചിൻെറ ഭരണം അവസാനിക്കുന്നു. ആ "ബലവാനെ" ബന്ധിച്ചുകഴിഞ്ഞാൽ അവൻ അടിമപ്പെടുത്തിയിരിക്കുന്ന മനുഷ്യനെ രക്ഷപ്പെടുത്താം.

5. അശുദ്ധാത്മാവും അശുദ്ധിയും നീങ്ങുന്നസ്ഥലത്ത് വിശുദ്ധിയും വിശുദ്ധാത്മാവും വസിക്കണം. അല്ലെങ്കിൽ മാനസാന്തരമോ, വ്യതിയാനമോ, സ്ഥായിയല്ല. തുടർന്നും പിന്നോട്ടുപോയാൽ ആദ്യത്തേതിനെക്കാൾ അപകടമാകും.

## വാങ്ങിപ്പിനുശേഷം മൂന്നാം ഞായർ (സെപ്റ്റംബർ 14) - സ്ലീബാപെരുന്നാൾ

### മത്തായി 17 : 22 - 27

### വി. ലൂക്കോസ് 21 : 5 -28

യരുശലേം ദേവാലയത്തിൽ നിന്നും നികുതി പിരിച്ചിരുന്നവർ പത്രോസിനെ സമീപിക്കുന്നതാണ് ആദ്യരംഗം - യേശുവും പത്രോസും നികുതിയടയ്ക്കാനുണ്ടായിരുന്നു. എന്തുകൊണ്ടോ പിരിവുകാർ യേശുവിനോട് നേരിട്ട് ചോദിക്കാതെ പത്രോസിനോടാണ് ആവശ്യപ്പെടുന്നത്. യഹൂദന്മാരുടെ ദൃഷ്ടിയിൽ യേശു ദൈവമോ, ദേവാലയാധിപനോ അല്ല. എങ്കിലും യേശു ശിഷ്യനെ സമാശ്വസിപ്പിക്കുന്നു. അവിടുന്ന് ദൈവപുത്രനാകയാൽ ദേവാലയനികുതിയടയ്ക്കാൻ ബാദ്ധ്യസ്ഥനല്ല. എങ്കിലും യഹൂദന്മാരുടെ വിശ്വാസഹീനത ഇടർച്ച വരുത്തുമെന്നാൽ യേശു നികുതിയടയ്ക്കാൻ ഏർപ്പാടാക്കുന്നു. അവരുടെ കൈയ്യിൽ പണമില്ലാത്തതിനാൽ മത്സ്യം അവർ രണ്ടുപേർക്കുമുള്ള നികുതിപ്പണം നൽകുന്നു. അവിടെയും പത്രോസിന് അല്പം ജോലിചെയ്യണം - പഴയ മത്സ്യപ്പിടിതന്നെ - ജോലിചെയ്തപ്പോൾ പ്രതിഫലം കിട്ടി; അധികവും കിട്ടി! ദൈവപുത്രൻെറ ദരിദ്രസ്ഥിതി നാം ശ്രദ്ധിച്ചുവോ? എങ്കിലും ദൈവം നമുക്കായി കരുതുന്നു.

1) യരുശലേം ദേവാലയത്തിൻെറ നാശത്തെപ്പറ്റിയാണ് ആദ്യത്തെ പരാമർശം. ദൈവോദ്ദേശ്യം അതിലൂടെ സഫലമാകാത്ത ദേവാലയം തന്നെയായാലും അത് ഇല്ലാതെയാകും . "കർത്താവേ പള്ളികളിൽ നിന്നും ദയറാകളിൽ നിന്നും നിൻെറ മഹത്വം

പൊയ്പോകുവാനുള്ള സമയം അടുത്തിരിക്കയാൽ അവയെക്കുറിച്ച് സഹതാപം തോന്നണമേ'' (കാനോനാ നമസ്കാരം: ശനിയാഴ്ച സുത്താറാ- ബോവൂസോ) എന്ന സഭയുടെ വിലാപം ശ്രദ്ധിക്കാൻ നാം ബാദ്ധ്യസ്ഥരല്ലേ?

2) ക്രിസ്തുവിന്റെ പേരെടുത്തും അത്ഭുതങ്ങൾ ചെയ്തുകൊണ്ടും പലരും എഴുന്നേൽക്കും? അവരെ വിശ്വസിച്ചു പോകരുത്. കാലാകാലങ്ങളിൽ ഇത്തരം ഉണർത്തുകാർ ''ഉണർവ്വിൻ'' സന്ദേശവുമായി എത്തും - മനസ്സമാധാനം, സന്തോഷം, രോഗശാന്തി, ആത്മവരം ഇവയെല്ലാം അവരുടെ മോഹനവാഗ്ദാനങ്ങളിൽപ്പെടും. വിളക്കിലേയ്ക്ക് പൂച്ചികൾ എന്നവണ്ണം മനുഷ്യർ അതിലേയ്ക്ക് ആകർഷിക്കപ്പെടും.

3) സംഘർഷങ്ങളും, യുദ്ധങ്ങളും ഉണ്ടാകും; പ്രകൃതിയിൽ പല പ്രക്ഷോഭ ങ്ങളുമുണ്ടാകും ക്രിസ്ത്യാനികൾ പീഡിപ്പിക്കപ്പെടും. മനുഷ്യർ - സ്വന്തക്കാർ തന്നെ - പരസ്പരം വഞ്ചിക്കും. എങ്കിലും അവസാനത്തോളം ക്ഷമയോടെ നിൽക്കുന്നവൻ രക്ഷപെടും. മറിച്ച് ആത്മീകാനുഭവമണ്ഡലത്തിൽ പോലും കുറുക്കുവഴികൾ തേടാനാണ് ഇന്നും കുറെപ്പേർക്കെങ്കിലും താല്പര്യം. ആത്മീകരംഗം തന്നെ വാണിജ്യവൽക്കരിച്ചിരിക്കുന്നുവോ?

4) യരുശലേമിന്റെ നാശത്തെക്കുറിച്ചുള്ള പ്രവചനവും ഇതിലുണ്ട്. അത് അങ്ങനെ സംഭവിയ്ക്കുകയുംചെയ്തു.

5) ആകാശത്തിലും ഭൂമിയിലും ഗ്രഹങ്ങളിൽ പല്തും സംഭവിച്ചുകഴിഞ്ഞ് മനുഷ്യപുത്രന്റെ വരവാകും. അതിനായി കാത്തിരിക്കണമെന്നാണ് യേശുവിന്റെ മുന്നറിയിപ്പ്.

സഭയുടെ ചുമതലകളിലൊന്ന് ഇതിനായി മനുഷ്യരെ ഒരുക്കുക എന്നതാണ്. ആ ഒരുക്കം ഇന്നുതന്നെ ആരംഭിക്കേണ്ടതല്ലേ?

## Excuse for the delay










A FIRM BELIEVER, THEKKEMALA, KOZHENCHERRY

താമസിച്ചതിൽ ക്ഷമാപണം


Saramma Ommen
Murangasseril


P. Rahelamma
Nilambur

## For Favours Received


Samuel Varghese
Muland


Mammen T.
Abraham
Thamarappally

# സഭയിൽ പ്രത്യേക പൗരോഹിത്യമെന്തിനാണ്? എല്ലാ വിശ്വാസികളും രാജകീയപുരോഹിത വർഗ്ഗമല്ലേ?

ഫാ. മാത്യു വൈദ്യൻ

(തുടർച്ച)

പത്രോസ് 2: 9 അനുസരിച്ച് എല്ലാ ക്രിസ്ത്യാനികളും രാജകിയ പുരോഹിത വർഗ്ഗ ത്തിൽപ്പെട്ടവരാണ്. എന്നാൽ യേശുക്രിസ്തുവിന്റെ പ്രതിപുരുഷനായിട്ടും പ്രതീകമായിട്ടും പ്രവർത്തിക്കുവാൻ പ്രത്യേക നിയോഗം യേശുക്രിസ്തുവിൽ നിന്നുതന്നെ അപ്പോസ്തോലന്മാർക്ക് ലഭിച്ചതായി ബൈബിളിൽ പറയുന്നു.

ഉദാഹരണത്തിന് വിശുദ്ധകുർബാന അനുഷ്ഠിക്കുവാൻ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട പന്ത്രണ്ടു അപ്പോസ്തോലന്മാർക്കാണ് അധികാരം ലഭിച്ചത്.

പാപക്ഷമ നല്കുവാനുള്ള പ്രത്യേക അധികാരവും പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട അപ്പോസ്തോലസമൂഹത്തിനാണല്ലോ നല്കിയത്. (യോഹ. 20: 23.) "ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്ക് മോചിക്കപ്പെട്ടിരിക്കുന്നു; ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്ക് നിർത്തിയിരിക്കുന്നു" എന്നു പറഞ്ഞു.

ക്രിസ്തുവും അപ്പോസ്തോലന്മാരും തമ്മിൽ ഉണ്ടായിരുന്ന ബന്ധമാണ് പ്രത്യേക പൗരോഹിത്യ പദവിയിലുള്ളവരും മറ്റു വിശ്വാസികളും തമ്മിൽ വിവക്ഷിക്കപ്പെടുന്നത്.

പ്രത്യേക ശുശ്രൂഷയ്ക്കായുള്ള പ്രത്യേക നൽവരങ്ങൾ ഉണ്ടെന്ന് ബൈബിളിൽ പറയുന്നു.

1 കൊരി 12: 29,30. "എല്ലാവരും അപ്പോസ്തോലന്മാരോ? എല്ലാവരും വീര്യപ്രവർത്തികൾ ചെയ്യുന്നവരോ? എല്ലാവർക്കും രോഗശാന്തിവരമുണ്ടോ?........

പൗരോഹിത്യ ചുമതലയ്ക്കായി നിയമിച്ചാക്കിയ അനേകം ഉദാഹരണങ്ങൾ ബൈബിളിലുണ്ട്.

അ.പ്ര. 14:23, "അവർ സഭതോറും അവർക്ക് മൂപ്പന്മാരെ (പ്രസ് ബ്യൂട്ടറോയ് അഥവാ പുരോഹിതന്മാർ) നിയമിക്കുകയും ഉപവസിച്ചും പ്രാർത്ഥിച്ചും കൊണ്ട് തങ്ങൾ വിശ്വസിച്ച കർത്താവിങ്കൽ അവരെ ഭരമേല്പിക്കുകയും ചെയ്തു."

അ. പ്ര. 6:3. "ആകയാൽ സഹോദരന്മാരെ, ആത്മാവും ജ്ഞാനവും നിറഞ്ഞു നല്ല സാക്ഷ്യമുള്ള ഏഴു പുരുഷന്മാരെ നിങ്ങളിൽ തന്നേ തിരഞ്ഞുകൊൾവിൻ; അവരെ ഈ വേലയ്ക്ക് ആക്കാം."

VII. നിങ്ങൾ ഭൂമിയിൽ ആരെയും പിതാക്കന്മാർ എന്നു വിളിക്കരുത് എന്ന് വി. മത്താ. 23:9 - ൽ പറഞ്ഞിരിക്കേ മേൽപ്പട്ടക്കാരെയും പട്ടക്കാരെയും പിതാവ് എന്നു വിളിക്കുന്നതെന്താണ്?

മേൽപ്പട്ടക്കാരും പട്ടക്കാരും ദൈവത്തിന്റെ പ്രതിനിധികളാണ്. അങ്ങനെ അവർ ആത്മീയ പിതാക്കന്മാരുമാണ്. വി. മത്താ. 23: 9-ൽ പറഞ്ഞിരിക്കുന്നത് വാച്യാർത്ഥത്തിലെടുക്കാൻ പാടില്ല. കാരണം, കർത്താവ് അങ്ങനെയല്ല അവിടെ ഉദ്ദേശിച്ചത്. സ്വർഗ്ഗസ്ഥ പിതാവിനെ മറന്നുകൊണ്ട് ലൗകിക പ്രതാപം അന്വേഷിച്ച് പരക്കം പായുകയും ബഹുമാനനാമങ്ങൾ സ്വീകരിക്കയും ചെയ്യുന്നവരെയാണ് കർത്താവ് ഇവിടെ വിമർശിക്കുന്നത്. ശാസ്ത്രിമാരും പരീശന്മാരും അങ്ങനെ ബഹുമാന്യ നാമങ്ങൾക്കു വേണ്ടി മുറവിളി കൂട്ടുന്ന പശ്ചാത്തലത്തിലാണ് കർത്താവ് ഇതു പറയുന്നത്.

വി. പൗലോസ് ശ്ലീഹായും വാച്യാർത്ഥത്തിലല്ല ഇക്കാര്യം പരിഗണിക്കുന്നത്. കൊരിന്തിലെ സഭയെ ജനിപ്പിച്ച ആത്മീയ പിതാവാണ് താനെന്ന് 1 കൊരി. 4: 15 - ൽ അദ്ദേഹം പറയുന്നു.

"നിങ്ങൾക്ക് ക്രിസ്തുവിൽ പതിനായിരം ഗുരുക്കന്മാർ ഉണ്ടെങ്കിലും പിതാക്കന്മാർ ഏറെയില്ല. ക്രിസ്തുവേശുവിൽ ഞാനല്ലോ നിങ്ങളെ സുവിശേഷത്തിൽ ജനിപ്പിച്ചത്."

വിശ്വാസത്തിൽ നിജ പുത്രനാണ് തിമോത്തിയോസ് എന്ന് വി. പൗലോസ് പറയുന്നത് ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ്. (1 തിമോ. 1:2)

# മാർ ദീവന്നാസ്യോസ്

## ~ ഒരു ശിഷ്യന്റെ അനുസ്മരണം ~

**യാക്കോബ് മാർ ഐറേനിയോസ്**

"നിങ്ങളുടെ വാക്ക് ഉവ്വ്, ഉവ്വ് എന്നും ഇല്ല, ഇല്ല എന്നും ആയിരിക്കട്ടെ; ഇതിൽ അധികമായത് ദുഷ്ടനിൽ നിന്നും വരുന്നു." (വി. മത്തായി 5:37).

ആറു പതിറ്റാണ്ടിലേറെ നീണ്ട ഒരു സന്യാസജീവിതം, എഴുപത്തിമൂന്നു വയസ്സെത്താൻ ഒരു മാസം ബാക്കി നിൽക്കെ, കഴിഞ്ഞ ജൂലൈ 7-ന് പൊലിഞ്ഞു. - സഖറിയാസ് മാർ ദീവന്നാസ്യോസ്. സ്വച്ഛന്ദമായൊഴുകുന്ന നദിപോലെ ശാന്തമായിരുന്ന ആ ജീവിതത്തിന്റെ ഭൗതികസമാപ്തിയും ശാന്തമായിരുന്നു. എല്ലാം ചിട്ടയായും നിഷ്ഠയായും മാത്രം നിവർത്തിക്കണമെന്ന നിർബന്ധം നെഞ്ചിലേറ്റി നടന്ന തപോധനന്റെ അന്ത്യവും അന്ത്യയാത്രപോലും ആ നിഷ്ഠാനിഷ്കർഷയുടെ ദൃഢഭാവങ്ങൾക്ക് ഭംഗം വരുത്തിയില്ല. സാധാരണയായി 'മദ്രാസ് മെയിലിൽ' നാട്ടിലെത്താറുള്ള ആ യാത്രികൻ പതിവുപോലെ ജൂലൈ 8 - ന് നാട്ടിലെത്തി. പക്ഷെ അദ്ദേഹത്തെ സ്വീകരിക്കാൻ മുമ്പൊരിക്കലും ഇത്ര വലിയൊരു ജനസഞ്ചയം റെയിൽവേ സ്റ്റേഷനിൽ എത്തിയിട്ടില്ല; ഇത്രയധികം ഈറനണിഞ്ഞ മിഴികളും.

1924 ആഗസ്റ്റ് 6 ന് കർത്താവിന്റെ മറുരൂപപ്പെരുന്നാൾ ദിനത്തിലാണ് അദ്ദേഹത്തിന്റെ ജനനം. വളരെ ചെറുപ്പത്തിൽ തന്നെ പത്തനാപുരം താബോറിലെ "മറുരൂപസമൂഹ"മെന്ന സന്യാസഭവനത്തിലെ അന്തേവാസിയായി .താബോർ കുടുംബം പട്ടിണിയിലും ഞെരുക്കത്തിലും കഴിഞ്ഞിരുന്ന അക്കാലത്തുതന്നെ സഖറിയാ എന്ന ഈ ബാലന് സന്യാസാന്തസ്സിലേക്കുള്ള "മറുരൂപ"വുമായി. പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ അനുഗ്രഹവും, മഹൽസ്മരണീയനായ തോമാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ശിക്ഷണവും സഖറിയായയ്ക്ക് മറുരൂപമലയിലേക്ക് കയറുന്നതിന് ചവിട്ടു പടികളായി. സന്യാസനിഷ്ഠയിൽ അന്ന് ഇട്ട അടിസ്ഥാനം 73-ാം വയസ്സുവരെ അണുവിടപോലും വ്യതിചലിക്കാതെ വളർന്നുയർന്നു.

വൈദിക ശുശ്രൂഷ ഭാരമേറ്റപ്പോഴും, കേരളത്തിലും തമിഴ്നാട്ടിലും അദ്ധ്യാപകവൃത്തിയിലേർപ്പെട്ടപ്പോഴും, അതെല്ലാം അദ്ദേഹത്തിന് വ്രതജീവിതത്തിന്റെ "extensions " മാത്രമായിരുന്നു. തൃശ്ശിനാപ്പള്ളിയിൽ താബോർ ദയറായുടെ ഉടമസ്ഥതയിലുള്ള പൊന്നയ്യാ ഹൈസ്കൂളിൽ പ്രഥമാദ്ധ്യാപകൻ, മധുര, തിരുപ്പതി, മദ്രാസ് എന്നീ ഇടവകകളിലെ വികാരി തുടങ്ങിയ നിലകളിലുള്ള അദ്ദേഹത്തിന്റെ അനുഭവ സമ്പത്തും, സുഹൃത്‌വൃന്ദവും, പില്കാലത്ത് മദ്രാസ് മെത്രാസനത്തിന്റെ അമരക്കാരനായപ്പോൾ ഏറെ സഹായകമായി. ഭദ്രാസന ഭരണശൈലിയിലും നേതൃത്വ-സംഘാടക രംഗങ്ങളിലുമെല്ലാം ബാല്യം മുതലെ ചിട്ടപ്പെടുത്തിയെടുത്ത തരളതയും ശിക്ഷണവും വേണ്ടുവോളവും പ്രകടമായിരുന്നു! ശിക്ഷണം അഭ്യസിച്ചു പാലിച്ച് അതിലുറച്ചയാളിനു മാത്രമേ കർമ്മരംഗങ്ങളിലും ശിക്ഷണം നിഷ്കർഷിക്കാനാവുകയുള്ളല്ലോ. ശിക്ഷണത്തിലൂന്നിയ ആ വ്യക്തിത്വത്തിന് വൈവിദ്ധ്യമാർന്ന അനുഭവസമ്പത്തിന്റെ അകമ്പടി വളരെ തിളക്കമേകി. പഠനം, മനനം, അനുഭവം എന്നിവയുടെ കൈത്താങ്ങൽ ഒരു 'സന്യാസന' വ്യക്തിത്വത്തിന് ലഭ്യമാകുമ്പോൾ അതിന് ഏഴ് അഴകാണ്. അതായിരുന്നു സഖറിയാസ് മാർ ദീവന്നാസ്യോസ്.

ഇംഗ്ലീഷ്, മലയാളം, തമിഴ്, സുറിയാനി എന്നീ ഭാഷകളിൽ അദ്ദേഹം നേടിയിരുന്ന വ്യുൽപത്തിപോലും വിനയം ലാളിത്യം പ്രദർശന വൈമുഖം എന്നീ ആവരണങ്ങളാൽ അലംകൃമായിരുന്നു. വൈദികഭാഷയായ

സുറിയാനിയിൽ അദ്ദേഹം അഭ്യസനം നടത്തിയത് മൽപ്പാൻ പാഠശാലാപാരമ്പര്യത്തിലായിരുന്നു. മലയാളം, തമിഴ്, ഇംഗ്ലീഷ് എന്നീ ഭാഷകൾ അനായാസം കൈകാര്യം ചെയ്യുന്നതിനും അവയിലൂടെ പണ്ഡിതോചിതമായി പ്രഭാഷണം നടത്തുന്നതിനും രചനകൾ ചമയ്ക്കുന്നതിനും അദ്ദേഹം സ്വായത്തമാക്കിയിരുന്ന നൈപുണ്യം പ്രശംസപിടിച്ചു പറ്റിയിട്ടുണ്ട്. തമിഴ് ഭാഷയിലേക്ക് പാഠഭേദം വരുത്തിയ വി. കുർബാനതക്സാ ഉപയോഗിച്ച് തിരുബലിയർപ്പിക്കുന്നതുകണ്ടാൽ തമിഴ് മാതൃഭാഷയായിരിക്കുന്നവർപോലും ആനന്ദാശ്ചര്യങ്ങളിൽ പുളകിതരാകും! "ഉന്നത" വിദ്യാഭ്യാസം കഴിഞ്ഞാൽപോലും "തപ്പിത്തടഞ്ഞ്" ഇംഗ്ലീഷ് കൈകാര്യം ചെയ്യുന്ന ഇക്കാലത്ത് ഈ പിതാവ് കറതീർന്ന ഇംഗ്ലീഷ് ഭാഷയിൽ നടത്തിയിരുന്ന പ്രഭാഷണങ്ങൾ ശ്രോതാക്കൾക്ക് അത്യന്തം ഉത്തേജകമായിരുന്നു. ചരിത്രം, മനശാസ്ത്രം ലോജിക് എന്നീ മേഖലകളിൽ പരന്നുകിടക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ ഉന്നത വിദ്യാഭ്യാസം.

ഒരു വ്യക്തിയുടെ വാക്കുകളാണല്ലോ, അയാളുടെ മനസ്സിന്റെയും ചിന്താശക്തിയുടെയും വ്യക്തിത്വ വിശേഷങ്ങളുടെയും ഉരകല്ല്. മാർ ദീവന്നാസ്യോസ് പിതാവിന്റെ ചിന്തോദ്ദീപകങ്ങളായ പ്രഭാഷണങ്ങൾ ഗമനവും, വിശകലനവിശേഷതയുള്ളതുമായ ചിന്തകളുടെ ബഹിർസ്ഫുരണങ്ങൾ തന്നെയായിരുന്നു. അക്കാരണം കൊണ്ടു തന്നെ ഘനഗംഭീരവും ആവർത്തന വിരസത ഉളവാക്കാത്തതും, പതിവ് ഭാഷാശൈലികളിൽ നിന്നുയർന്ന് നില്ക്കുന്നതുമായ അദ്ദേഹത്തിന്റെ വാക്കുകൾക്ക് പലരും കാതോർത്തിരുന്നു. വായനയിൽ ഏറെ ശ്രദ്ധ ചെലുത്തിയിരുന്ന ഈ പിതാവിന്റെ വിസ്തൃതമായ പുസ്തകസഞ്ചയം, ഈ ചിന്തകളുടെ അക്ഷയഖനിയായിരുന്നു.

കേവല പ്രഭാഷകൻ മാത്രമായിരിക്കാതെ അല്പം കൂടെ "ശ്രദ്ധ" എന്ന ഭക്തി വേണ്ടിവരുന്ന ധ്യാനപരമായ ചിന്തകൾക്കും പ്രസംഗങ്ങൾക്കും ഈ പവിത്രപണ്ഡിതൻ മനസ്സുവച്ച് അദ്ദേഹത്തിന്റെ കാലയളവിൽ മുൻനിരക്കാരനായി ഒരു ധ്യാനഗുരുവായി അദ്ദേഹം വിഖ്യാതനായതിൽ അത്ഭുതപ്പെടാനില്ല. ആവശ്യമില്ലാത്ത വികാര പ്രകടനങ്ങളും ചടുലമായ വാക്കുകളും ഒഴിവാക്കി, ഭക്തി തീവ്രതയോടെ ധ്യാനചിന്തകൾ നേരിട്ട് ശ്രോതാവിന്റെ ഹൃദയത്തിലെത്തിക്കാൻ ഈ ചിന്താധനന് കഴിഞ്ഞിരുന്നു. മാത്രമല്ല, പ്രസാധകരംഗത്തും ഈ സിദ്ധിവിശേഷങ്ങൾ കടന്നുചെന്നിരുന്നു. "മലങ്കര സഭ" മാസികയുടെ മുഖ്യപത്രാധിപർ എന്ന ചുമതല വഹിച്ചിരുന്ന കാലത്ത് അദ്ദേഹത്തിന്റെ രചനാപാടവം, സംഗ്രഹിത അവതരണ ശൈലി, കൃത്യനിഷ്ഠയോടെയുള്ള മാസിക പ്രസാധനം എന്നിവയെല്ലാം മാസികയ്ക്കു മുതൽക്കൂട്ടായി.

ഒരു സമയത്ത് സഭാമാനേജിംഗ് കമ്മറ്റിയിലേക്ക് അദ്ദേഹവും നോമിനേറ്റ് ചെയ്യപ്പെട്ടെങ്കിലും ഒരു സന്യാസപുരോഹിതൻ എന്ന നിലയിൽ അദ്ദേഹം അതിൽ നിന്ന് ഒഴിഞ്ഞ് നിന്നുകൊണ്ട് മറ്റൊരാൾക്ക് ആ പദവിയിൽ പ്രവർത്തിക്കാൻ അവസരമുണ്ടാക്കുകയായിരുന്നു എന്ന വാർത്ത പലർക്കും ഇന്ന് പുതുമയായിരിക്കും!

വാർത്താ - മാദ്ധ്യമങ്ങളിൽ വാർത്താതരംഗം സൃഷ്ടിക്കുവാൻ അശേഷം ഇഷ്ടപ്പെടാതിരുന്ന ഈ പിതാവ് എല്ലാം ഒതുക്കത്തിൽ ചെയ്യുന്ന സ്വഭാവക്കാരനായിരുന്നു. "A monk should be as unobtrusive as possible" എന്ന സന്യാസാചാര്യ ആദേശം അക്ഷരാർത്ഥത്തിൽ തന്നെ പാലിക്കുന്നതിൽ അദ്ദേഹം ഉത്സുകനായിരുന്നു. അതുകൊണ്ടാവണം ദരിദ്രരെയും ദീനരെയും കൈയയച്ച് സഹായിച്ചിരുന്ന പതിവുണ്ടായിരുന്ന ഈ ദാനശീലൻ അതൊന്നും ആരുമറിയേണ്ട എന്ന് സ്വയം നിശ്ചയിച്ചുറച്ചത്. ഈ ദാനോത്സുക്യം അദ്ദേഹത്തിന്റെ ഗുരുവായ മാർതോമ്മാ ദീവന്നാസ്യോസ് പിതാവിൽ നിന്നും നേടിയതാവാനാണ് വഴി. മദ്രാസിൽ അദ്ദേഹത്തിന്റെ ചുമതലയിൽ പ്രവർത്തിച്ചു വരുന്ന സേവന - ആതുരശുശ്രൂഷാനുഭവങ്ങൾ ഇതിനു തെളിവാണ്.

ഒരു സന്യാസിയെയും തത്വചിന്തകനെയും സ്ഥിതപ്രജ്ഞനെയും തിരിച്ചറിയേണ്ടത്, പ്രധാനമായും അവരുടെ ജീവിത ലാളിത്യം, നിർമ്മലത എന്നിവ വഴിയാണ്. നമ്മുടെ സ്മര്യപുരുഷൻ ലാളിത്യത്തിന്റെ വാസ്തവികമായ ആൾരൂപം തന്നെയായിരു

ന്നു. വസ്ത്രധാരണം, ഭക്ഷണം, ജീവിതസൗകര്യങ്ങൾ എന്നിവയിലൊന്നും ലേശം പോലും ആർഭാടം ഈ വലിയ മനുഷ്യനെ തൊട്ടുതീണ്ടിയിരുന്നില്ല. ഇത് മേല്പട്ടക്കാരനായതിനുശേഷം അദ്ദേഹം തെരഞ്ഞെടുത്ത ഒരു ശൈലിയല്ല. ഈയൊരു ഭാവവും രീതിയുമല്ലാതെ അദ്ദേഹത്തിന് മറ്റെന്താകുവാൻ കഴിയുമായിരുന്നു? ലോകദൃഷ്ടിയിൽ വിലപ്പെട്ടതും മതിപ്പുവരുത്തുന്നതുമായ യാതൊരു വസ്തുവും നിലയും അദ്ദേഹത്തിൻെറ മനസ്സിനെ ഇളക്കുക അത്ര എളുപ്പമായിരുന്നില്ല. അതിനാൽ സകലത്തിനോടും സന്യാസജീവിതസഹജമായ ഒരു നിർമ്മമത പുലർത്തുവാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. അന്തർ സംഘർഷങ്ങൾ കൂടാതെ ശാന്തമായി കിടന്നുറങ്ങാൻ മറ്റെന്തുവേണം !

ശിക്ഷണം ആചരിക്കുന്നനതിൽ നിഷ്ഠയും ശിക്ഷണം നടപ്പാക്കുന്നതിൽനിർബന്ധവും അദ്ദേഹത്തിൻെറ സ്വഭാവത്തിലെ ഒരു സുപ്രധാന അംശമായിരുന്നു. അതുകൊണ്ട് ചില സന്ദർഭങ്ങളിൽ വിട്ടുവീഴ്ചയില്ലാത്ത നിലപാടെടുക്കുന്നതും സാധാരണമായിരുന്നു എങ്കിലും അത് ധാർഷ്ട്യം കൊണ്ടല്ല, എല്ലാറ്റിനും ഒരു ചിട്ടയും, കീഴ്വഴക്കവും അനുസരണ സുവാത്സവുമുണ്ടായിരിക്കണമെന്ന അന്തരാഭിലാഷത്തിൽ നിന്നായിരുന്നു. ശിക്ഷണവും ശിക്ഷണബോധവും സമസ്ത മേഖലകളിലും മരീചികയാകുന്ന ഇക്കാലത്ത്, ശിക്ഷണബോധം പ്രാണവായുപോലെ കരുതിയിരുന്ന തപോധനനായ ഈ പിതാവിൻെറ ശ്രേഷ്ഠമാതൃകയ്ക്ക് മാനവസംസ്ക്കാരത്തിൻെറ ആത്മീകാംശത്തിൻെറ മുഴുവൻ തിളക്കമുണ്ട്.

"ദീവന്നാസ്യോസ്" - ഈ നാമം മലങ്കര സഭയിൽ വൈദേശിക ബന്ധം മൂലം അവതരിച്ചതാണെങ്കിലും, ഈ നാമധാരികൾ വിവിധ നിലകളിൽ മഹാരഥികളായിരുന്ന ചരിത്രമാണുള്ളത്. ക്ലേശനിർഭരമായ നിയോഗങ്ങളിൽ സഭയുടെ സ്വാതന്ത്ര്യവും അന്തസ്സും നിലനിർത്താൻ തോളുകൊടുത്തുകൊണ്ട് മഹാമേരുപോലെ ഉറച്ചു നിന്നിരുന്ന "ദീവന്നാസ്യോസ്" മാർ, സഭയ്ക്കെന്നും അഭിമാനമായിരുന്നു. ആ പരമ്പരയിൽ വന്ന് ഇന്ന് സഭയുടെ മണ്ഡലത്തിലേക്ക് ഉദിച്ചിരിക്കുന്ന സഖറിയാസ് മാർ ദീവന്നാസ്യോസ് പിതാവും സഭയ്ക്കെന്നും അഭിമാനപൂരിതമാകുന്ന സ്മരണകളും ചരിതവും അവശേഷിപ്പിച്ചിട്ടാണ് "മറുരൂപ"ത്തിൻെറ അങ്ങേത്തലയ്ക്കലേക്ക് യാത്രപോയിരിക്കുന്നത്.

മദ്രാസ് മെത്രാസനത്തിൻെറ ഈ പ്രഥമഇടയശ്രേഷ്ഠൻ, മെത്രാസനത്തിന് സുശക്തമായ അടിത്തറയിടുക മാത്രമല്ല, നിഷ്ഠയായുള്ളതും, നിസ്വാർത്ഥവുമായ കർമ്മകാണ്ഡത്തിലൂടെ അതിൻെറ വളർച്ചയുടെ ഉയർന്ന ശീർഷവും കാണാൻ ഭാഗ്യവും ചെയ്തിരുന്നു. ശക്തവും ദീപ്തവുമായ ആ നേതൃത്വം മെത്രാസനത്തിന്എന്നത്തേക്കും മുതൽക്കൂട്ടാണ് ആ മഹൽസ്മരണ എന്നും ഉദിച്ചുയർന്ന് വർദ്ധമാനമാകുകതന്നെ ചെയ്യും - ഇതു സംശയാതീതമായ കേവല സത്യം മാത്രം.

തൻെറ സന്യാസജീവിത പ്രവേശത്തിൻെറ പ്രാരംഭകാലത്തുതന്നെ മാർ ദീവന്നാസ്യോസ് പിതാവുമായി സഹവസിക്കുകയും അദ്ദേഹത്തിൻെറ നേരിട്ടുള്ള ശിക്ഷണത്തിൽ പരിശീലനകാലം തികയ്ക്കുകയും ചെയ്ത ഒരു ശിഷ്യൻെറ അനുസ്മരണവും ജീവിതാസ്വാദനവുമാണ് ഈ ലേഖനം. ആ ശിഷ്യൻ പുണ്യമായ ഈ ഗുരുസ്മരണയ്ക്കുമുമ്പിൽ നമിക്കുന്നു. ഈ പിതാവിൻെറ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ.

## FOR FAVOURS RECEIVED





ഒരു വിശ്വാസി, പുനലൂർ





L. THOMAS & B. THOMAS

# ആയിരങ്ങളുടെ അശ്രുപൂജ

മദ്രാസ്: കഴിഞ്ഞ ജൂലായ് 7- ന് കാലം ചെയ്ത മദ്രാസ് മെത്രാസനാധിപൻ സഖറിയാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്ക് ആയിരങ്ങളുടെ അശ്രുപൂജ.

ജൂലായ് 7 ന് തിങ്കളാഴ്ച മദ്രാസ് മിഷൻ ഹോസ്പിറ്റലിൽ നിന്ന് അദ്ദേഹത്തിൻെറ അന്ത്യവാർത്ത അറിഞ്ഞയുടൻ അദ്ദേഹത്തെ ഒരു നോക്കുകാണാൻ നൂറുകണക്കിന് വിശ്വാസികൾ അവിടെ തിങ്ങിക്കൂടി. 10 മണിയോടുകൂടി മൃതശരീരം മദ്രാസ് സെൻററ് തോമസ് കത്തീഡ്രലിലേക്കു മാറ്റി പൊതു ദർശനത്തിനു വെച്ചു.



മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ മൃതദേഹം ദേവലോകം അരമനയിലെത്തിയപ്പോൾ പ. കാതോലിക്കാ ബാവാ ധൂപം വെയ്ക്കുന്നു

ഉച്ചയ്ക്കുശേഷം കൽക്കത്ത ഭദ്രാസനാധിപൻ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ മുഖ്യകാർമ്മികത്വത്തിൽ ശവസംസ്കാര ശുശ്രൂഷയുടെ ഒന്നും രണ്ടും ഭാഗങ്ങൾ നടത്തപ്പെട്ടു.

നാലുമണിയോടുകൂടി മൃതശരീരം മദ്രാസ് സെൻട്രൽ റെയിൽവേ സ്റ്റേഷനിലേക്ക് നൂറുകണക്കിന് വാഹനങ്ങളുടെ അകമ്പടി

(ശേഷം അടുത്ത പേജു കാണുക)

## ജീവിതത്തിൻെറ ഏടുകളിലൂടെ......

കൊല്ലം ജില്ലയിലെ കുണ്ടറ മുളമൂട്ടിൽ ചാണ്ടപ്പിള്ളയുടേയും എലിസബേത്തിൻേറയും പുത്രനായി 1924 ഓഗസ്റ്റ് 6 – ന് മാർ ദീവന്നാസിയോസ് ജനിച്ചു. തിരുച്ചി നാഷണൽ കോളേജിൽ നിന്ന് ബി. എ യും മദ്രാസ് മെസ്റ്റൺ കോളേജിൽ നിന്ന് ബി. ടി. യും നേടി.

ചെറുപ്പത്തിൽ തന്നെ പത്തനാപുരം താബോർ ദയറായിൽ അംഗമായിരുന്ന അദ്ദേഹം പ്രഗത്ഭനായിരുന്ന തോമ്മാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ ശിഷ്യത്വത്തിൽ വളർന്നു. 1945-ൽ ശെമ്മാശുപട്ടവും 1951 – ൽ കശീശാ പട്ടവും സ്വീകരിച്ചു. തുടർന്ന് തിരുച്ചി സെൻററ് തോമസ്, മധുര സെൻററ് തോമസ്, മദ്രാസ് സെൻററ് തോമസ് എന്നിവിടങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു.

1971 – ൽ റമ്പാൻ സ്ഥാനം സ്വീകരിച്ചു. 1978 മെയ് 15 – ന് പഴഞ്ഞിയിൽ വച്ച് പരിശുദ്ധ ബസേലിയസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ മെത്രാപ്പോലിത്താ ആയി വാഴിച്ചു. '79 മെയ് 1-ന് മദ്രാസ് മെത്രാസനാധിപനായി നിയമിതനായി.

1976 – ൽ പരിശുദ്ധ കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ സഹോദരീസഭകൾ സന്ദർശിച്ച ഡലിഗേഷനിൽ അംഗമായി റഷ്യ, റുമേനിയ, ബൾഗേറിയ തുടങ്ങിയ വിദേശ സഭകൾ അദ്ദേഹം സന്ദർശിച്ചിട്ടുണ്ട്.

ഷഷ്ഠിപൂർത്തി സ്മാരകമായി വെല്ലൂർ മെഡിക്കൽ കോളേജിൽ ചികിത്സയ്ക്കായി എത്തുന്ന നിർദ്ധനരായ രോഗികൾക്കും അവരെ ശുശ്രൂഷിക്കുന്നവർക്കും താമസിക്കുന്നതിനായി "സ്നേഹഭവനം" എന്ന സ്ഥാപനം അദ്ദേഹം ആരംഭിച്ചു.

ലോകപ്രസിദ്ധിയാർജ്ജിച്ചിട്ടുള്ള മദ്രാസ് മെഡിക്കൽ മിഷൻ ഹോസ്പിറ്റലിൻെറ പ്രസിഡൻറായിരുന്ന അദ്ദേഹം, അതിൻെറ നിർമ്മാണത്തിൽ മുഖ്യ മേൽനോട്ടം വഹിച്ചിട്ടുണ്ട്.

യോടുകൂടി എത്തിച്ച്, അവിടെനിന്നും 6 മണിക്കുള്ള തിരുവനന്തപുരം മെയിലിൽ കോട്ടയത്തേക്കു കൊണ്ടുവന്നു. അഭി. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ 100-ൽ പരം വിശ്വാസികളും മദ്രാസിൽനിന്ന് മൃതദേഹത്തെ അനുഗമിക്കുന്നുണ്ടായിരുന്നു

8-ാം തീയതി ചൊവ്വാഴ്ച്ച രാവിലെ 10 മണിയോടുകൂടി മൃതദേഹം കോട്ടയം റെയിൽവേ സ്റ്റേഷ നിൽ എത്തിയപ്പോൾ ഗീവറുഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ്, പൗലോസ് മാർ പക്കോമിയോസ്, തോമസ് മാർ അത്തനാസിയോസ്, പി. സി. യോഹന്നാൻ റമ്പാൻ, തേയോഫോറസ് റമ്പാൻ, സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം, ജോസഫ് എം. പുതുശ്ശേരി എക്സ്. എം. എൽ. എ, മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, നഗരസഭ ചെയർമാൻ പി. ജെ. വർഗീസ്, കലക്ടർ പി. എച്ച് കുര്യൻ, നൂറുകണക്കിന് വൈദികർ, കന്യാസ്ത്രീകൾ, വൈദിക സെമ്മിനാരി അധ്യാപകർ, വിദ്യാർത്ഥികൾ, വിശ്വാസികൾ എന്നിവർ ചേർന്ന് ഏറ്റു വാങ്ങി. അവിടെ നിന്നും മൃതശരീരം പ്രത്യേകം അലങ്കരിച്ച വാഹനത്തിൽ വിലാപയാത്രയായി ദേവലോകം അരമനചാപ്പലിലേക്ക് കൊണ്ടുപോയി.

അവിടെ പ. കാതോലിക്കാബാവായുടെ മുഖ്യകാർമികത്വത്തിലും നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ഫീലിപ്പോസ് മാർ തേയോഫിലോസ്, പൗലോസ് മാർ പക്കോമിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, തോമസ് മാർ അത്തനാസിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ്, സഖറിയാ മാർ അന്തോനിയോസ് എന്നിവരുടെ സഹകാർമ്മികത്വത്തിലും പ്രാർത്ഥനകളും ശുശ്രൂഷകളും നടത്തി.

'മലയാള മനോരമയ്ക്കുവേണ്ടി മാനേജിംഗ് ഡയറക്ടർ മാമ്മൻ മാത്യു, ഡി. ഐ. ജി. അരുൺകുമാർ സിൻഹ, കലക്ടർ പി. എച്ച് കുര്യൻ, സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം, സഭാ സെക്രട്ടറി എ. കെ. തോമസ്, മുനിസിപ്പൽ ചെയർമാൻ പി.. ജെ വറുഗീസ്, മലങ്കരസഭാ ചീഫ് എഡിറ്റർ റവ. ഡോ. ജേക്കബ് കുര്യൻ, സൺഡേസ്കൂൾ അസ്സോസിയേഷൻ ഡയറക്ടർ ജനറൽ ഫാ. ടി. ജെ. ജോഷ്വാ, ബസേലിയസ് കോളേജ് പ്രിൻസിപ്പൽ പ്രൊ. കെ. പി.ജോയി, വൈദിക സെമിനാരിക്കുവേണ്ടി ഫാ. ജോൺ മാത്യൂസ്, കോട്ടയം ഭദ്രാസനത്തിനു വേണ്ടി ഫാ. എം. സി. ജോർജ് തുടങ്ങിയവരും മറ്റ് അനേകസ്ഥാപനങ്ങളുടെയും വ്യക്തികളുടെയും വകയായും റീത്തുകൾ സമർപ്പിച്ചു.

11 മണിയോടുകൂടി അലങ്കരിച്ച വാഹനത്തിൽ മൃതശരീരം പത്തനാപുരം മൗണ്ട് താബോർ ദയറായിലേക്ക് വിലാപയാത്രയായി കൊണ്ടുപോയി.

വിലാപയാത്രാ മധ്യേ അനേകം ഇടവകകളും സ്ഥാപനങ്ങളും വ്യക്തികളും പുഷ്പചക്രങ്ങൾ സമർപ്പിച്ച് ആദരാഞ്ജലികൾ അർപ്പിച്ചു.

പത്തനാപുരം ദയറായിൽ ഇയ്യോബ് മാർ പീലക്സിനോസ് യാക്കോബ് മാർ ഐറേനിയസ്, ടി. എം. സാമുവേൽ റമ്പാൻ എന്നിവരുടെ നേതൃത്വത്തിലാണ് ഭൗതികശരീരം ഏറ്റുവാങ്ങിയത്. മൃതദേഹം ദയറായിൽ എത്തിച്ചേർന്നപ്പോൾ ദയറാസ്ഥാപനങ്ങളിലെ അംഗങ്ങൾ, സ്കൂൾ കോളേജ് വിദ്യാർത്ഥികൾ, സഭാംഗങ്ങൾ തുടങ്ങി ഒരു വലിയ ജനസഞ്ചയം അന്തരിച്ച പിതാവിന് ആദരാഞ്ജലികളർപ്പിക്കാൻ എത്തിയിരുന്നു.

പത്തനാപുരം എം. എൽ. എ. പ്രകാശ് ബാബു, പത്തനാപുരം മുൻ എം. എൽ. എ ജോർജ് , യൂത്ത് കോൺഗ്രസ് മുൻ സെക്രട്ടറി ബാബു ജോർജ്, എൽ. ഡി. എഫ്. മുൻ ഏകോപനസമിതിയംഗം സാം ചെനാട്ട്, കേരള കോൺഗ്രസ് (ജെ) പത്തനംതിട്ട ജില്ലാ പ്രസിഡൻറ് സി. കെ. ജോൺ, സെൻറ് സ്റ്റീഫൻസ് കോളജ് പ്രിൻസിപ്പൽ ഡോ. ബേബി കെ. പോൾ എന്നിവർ പുഷ്പചക്രം സമർപ്പിച്ചു.

-ഉച്ചയ്ക്കുശേഷം 4 മണിയോടുകുടി ആരംഭിച്ച കബറടക്ക ശുശ്രൂഷകളിൽ പരിശുദ്ധകാതോലിക്കാ ബാവാ മുഖ്യകാർമ്മികത്വം വഹിച്ചു. ഫീലിപ്പോസ് മാർ തേയോഫിലോസ്, ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, പൗലോസ് മാർ പക്കോമിയോസ്, തോമസ് മാർ അത്താനാസിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, സക്കറിയാ മാർ അന്തോനിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നിവരും ഡോ.തോമസ് മാർ അത്താനാസിയോസ് (മൂവാറ്റുപുഴ) മെത്രാപ്പോലീത്തായും സഹകാർമ്മികരായിരുന്നു.

# കൗൺസിലറുടെ പംക്തി

ഫാ. ഒ. തോമസ്

***ചോദ്യം*** : വളരെ സങ്കടത്തോടെയാണ് ഈ കത്തെഴുതുന്നത്. മൂത്തമകൻെറ വിവാഹം കഴിഞ്ഞിട്ട് ആറുമാസമായി. വിവാഹം കഴിഞ്ഞ് കുറച്ചു നാളുകൾ കഴിഞ്ഞപ്പോൾ തന്നെ മരുമകൾക്കു മാനസികരോഗമുണ്ടെന്ന് കണ്ടെത്തി. ഒരുകണക്കിന് അവർ ഞങ്ങളെ വഞ്ചിക്കുകയായിരുന്നു. ഈ ബന്ധം വേർപെടുത്തിയിട്ട് എൻെറ മകന് രണ്ടാമതൊരു വിവാഹം സഭയിൽ നടത്താനാവുമോ? വിലപ്പെട്ട ഉപദേശവും, മാർഗ്ഗനിർദ്ദേശവും തന്ന് സഹായിക്കമെന്നപേക്ഷിക്കുന്നു.

***മിസ്റ്റർ ആർ. കൊട്ടാരക്കര***

*(മരുമകൻ മാനസികരോഗിയാണെന്ന് വിവാഹശേഷം മനസ്സിലാക്കിയതിനാൽ എന്തു വേണമെന്ന് ചോദിച്ചു കൊണ്ടുള്ള മറ്റ് അന്വേഷണങ്ങളും ലഭിച്ചിട്ടുണ്ട്. അതും കൂടി മനസ്സിൽ വെച്ച് പൊതുവായ മറുപടിയാണ് നൽകുന്നത്.)*

***ഉത്തരം*** : ഈയിടെ പ്രസിദ്ധീകരിക്കപ്പെട്ട ഒരു കണക്കിൻ പ്രകാരം കേരളത്തിലെ ജനസംഖ്യയിൽ പതിനഞ്ചു ശതമാനത്തോളത്തിനും ഏതെങ്കിലും മാനസിക വൈകല്യം ഉണ്ടെന്നും അതിൽ രണ്ടു ശതമാനം ക്രമമായി മരുന്നുകഴിക്കുന്നുവെന്നും കണ്ടെത്തിയിട്ടുണ്ട്. മാനസികരോഗം നമ്മുടെ സമൂഹത്തിൽ താരതമ്യേന വർദ്ധിച്ചുവരുന്നു എന്നതാണ് യാഥാർത്ഥ്യം. അങ്ങനെയെങ്കിൽ ചെറിയ മാനസികരോഗങ്ങൾ ഏതെങ്കിലും സമയത്ത് ഉണ്ടായി എന്നു കരുതി അങ്ങനെയുള്ളവർക്ക് വിവാഹം നിഷേധിക്കുന്നത് ശരിയാണോ? മാനസികരോഗങ്ങൾ ലഘുവായതും ഗുരുതരമായതുമുണ്ട്. വിവാഹം കഴിപ്പിക്കരുത് എന്ന് മനോരോഗവിദഗ്ദ്ധർ നിർദ്ദേശിച്ചിക്കുന്നതും, ചികിത്സകൊണ്ട് കാര്യമായ പുരോഗതി കാണാത്തവരും, കുടുംബജീവിതത്തിന് സ്വന്തമായ താല്പര്യമോ ഉത്തരവാദിത്വമോ പ്രകടിപ്പിക്കാത്തവരുമായവരെക്കൊണ്ട് (പുരുഷനായാലും, സ്ത്രീയായാലും) വിവാഹം കഴിപ്പിക്കുന്നത് ശരിയല്ല. വിവാഹം വഴി മാനസികരോഗം മാറിക്കൊള്ളുമെന്ന് ധരിച്ച് ഇക്കൂട്ടരെക്കൊണ്ട് വിവാഹം കഴിപ്പിക്കാൻ വീട്ടുകാർ മുതിരാറുണ്ട്. ആയുഷ്ക്കാലം മുഴുവനും ആവശ്യമായി വരുന്ന ഒരു ബാദ്ധ്യത മറ്റുള്ളവരുടെ മേൽ കെട്ടിവെക്കുന്ന ഈ രീതി നല്ലതല്ല. എന്നാൽ ചികിത്സകൊണ്ടു പുരോഗതി കാണിക്കുന്നവരും കുടുംബജീവിതത്തിനാവശ്യമായ ചുമതലാബോധവും, താല്പര്യവും ഉള്ളവരുമാണെങ്കിൽ കുടുംബ ജീവിതം അങ്ങനെയുള്ളവരിൽ കാര്യമായ വ്യതിയാനം വരുത്തും. പങ്കാളി, കുറച്ചുധാരണയോടുകൂടി ഇടപെടണമെന്നു മാത്രം. ഏതു തരത്തിലുള്ള മാനസികരോഗമാണ് നിങ്ങളുടെ മരുമകൾക്കുള്ളതെന്ന് കത്തിൽ നിന്ന് വ്യക്തമല്ല. വിവാഹം കഴിഞ്ഞ് ശാരീരികരോഗമുണ്ടായാൽ അതിൻെറ പേരിൽ വിവാഹബന്ധം ഒഴിയാൻ നാം താല്പര്യപ്പെടാറില്ലല്ലോ. അതിനാൽ ചികിത്സകൊണ്ടു ഭേദപ്പെടാമെന്ന നിലയിലുള്ള ലഘുവായ മാനസിക രോഗമെങ്കിൽ നല്ല ചികിത്സയും സ്നേഹപൂർവ്വമായ പരിചരണം വഴിയും അവരുടെ അവസ്ഥയെ മെച്ചപ്പെടുത്താൻ സഹായിക്കുകയാണ് വേണ്ടത്. ലഘുവായ മാനസികരോഗമുണ്ടായി എന്നറിഞ്ഞാൽ പോലും നമ്മുടെ സമൂഹത്തിൽ, അങ്ങനെയുള്ളവരുടെ വിവാഹം നടക്കുക അത്ര എളുപ്പമല്ല. അത് ഗോപ്യമായി വെക്കുകയാണ് പതിവ്. അതിനാൽ മരുമകളുടെ വീട്ടുകാർ വഞ്ചിച്ചു എന്നു ചിന്തിക്കുന്നതിലും വലിയ അർത്ഥമില്ല. തൽക്കാലപരിതസ്ഥിതിയിൽ ഈവക കാര്യങ്ങളെക്കുറിച്ച് ഏതെങ്കിലും വിധത്തിൽ നേരത്തെയുള്ള അന്വേഷണത്തിൽ കൂടി കണ്ടെത്തുകയല്ലാതെ മാനസിക രോഗത്തെക്കുറിച്ച്, ആരും തന്നെ വിവാഹത്തിനു മുൻപ് തുറന്നുപറയുവാൻ സാദ്ധ്യതയില്ല. ഇപ്പോൾ ചെയ്യാനാവുന്നത് രോഗത്തിൻെറ യഥാർത്ഥ അവസ്ഥയെക്കുറിച്ച് ചികിത്സിക്കുന്ന ഡോക്ടറോടുതന്നെ ചോദിക്കുക. ചികിത്സകൊണ്ട് കാര്യമായ പ്രയോജനമില്ലെന്ന് തെളിയുകയും, കുടുംബജീവിതം നയിക്കുന്നതിനുള്ള താല്പര്യമോ പ്രാപ്തിയോ അല്പം പോലും ഇല്ലെന്ന് ബോദ്ധ്യപ്പെടുകയോ ചെയ്താൽ മാത്രമേ വിവാഹബന്ധം വേർപെടുത്തുന്നതിനെക്കുറിച്ച് ചിന്തിക്കാവൂ! ആ തരത്തിൽ നീങ്ങിയാൽ അതിൻെറ ക്രമീകരണത്തെക്കുറിച്ച് സഭാകേന്ദ്രത്തിൽ നേരിട്ട് അന്വേഷിക്കുകയാണ് വേണ്ടത്.

❂

★ പ്രസിദ്ധീകരിച്ചിരിക്കുന്നു ★

# ബൈബിൾ നിഘണ്ടു
# BIBLE DICTIONARY

സാംസൺ ഏബ്രഹാം കുന്നന്താനം

## പ്രധാന വിഷയങ്ങൾ - വിശേഷങ്ങൾ

- ★ 650 പ്രസംഗവിഷയങ്ങൾ
- ★ 735 ശീർഷകങ്ങൾ
- ★ മലയാളത്തിലെ മൂന്നു ബൈബിൾ പരിഭാഷകളിലെ രൂപഭേദങ്ങൾ
- ★ ഭൂതനമാരെക്കുറിച്ചുള്ള (മാലാഖ) വിശദപഠനം
- ★ ബൈബിൾ വ്യക്തികളെയും സ്ഥലങ്ങളെയും
- ★ പ്രവാചകൻമാരെയും രാജാക്കൻമാരെയും സംബന്ധിച്ച വിവരണം.
- ★ നിരവധി ചിത്രങ്ങൾ

## ഉള്ളടക്കത്തിൽ ചിലത് (അനുബന്ധം)

- ★ ദൈവത്തിനുപയോഗിച്ചിരിക്കുന്ന ചില പേരുകൾ
- ★ വേദപുസ്തക കാലക്രമസംഗ്രഹം.
- ★ യിസ്രായേലിലെ ഗോത്രപിതാക്കന്മാർ
- ★ ബൈബിളിലെ അറുപത്തിയാറ് പുസ്തകങ്ങളിലും ക്രിസ്തു
- ★ യേശു ചെയ്ത അത്ഭുതങ്ങൾ
- ★ പുതിയ നിയമത്തിലെ ഉപമകൾ
- ★ ക്രൂശിലെ ഏഴു മൊഴികൾ
- ★ യഹൂദന്മാരുടെ സമയ വിവരം
- ★ യഹൂദന്മാരുടെ കലണ്ടർ
- ★ ഒരു വർഷം കൊണ്ട് ബൈബിൾ സമ്പൂർണ്ണമായി വായിച്ചു തീർക്കാവുന്ന കലണ്ടർ

ഡെമ്മി 1/8 ,
നല്ലപേപ്പർ,
മികച്ച പ്രിൻറിംഗ്,
കാലിക്കോ ബയൻറ്
325 പേജ്

**തപാലിൽ വേണ്ടവർ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ ബന്ധപ്പെടുക**




വിതരണം

JERUSALEM
PUBLICATIONS
Nizam Lodge Building,
Near Udayagiri Hospital Junction
Changanacherry




എല്ലാ ക്രൈസ്തവ പുസ്തകശാലകളിലും ലഭിക്കുന്നു. പുസ്തകം Registered Post-ൽ വേണ്ടവർ 100 രൂപാ ആയി അയയ്ക്കുക.

പുസ്തകം തപാലിൽ വരുത്തുന്നവർക്ക് 44 രൂപായുടെ ഇതര ക്രിസ്തീയ പുസ്തകങ്ങൾ സൗജന്യമായി അയച്ചു തരുന്നതാണ്.

## ബൈബിൾ പഠനം 19, 20, 21

ഫാ. ഒ.പി. വറുഗീസ്

### ചോദ്യം

1. ഏതു കാരണം പറഞ്ഞും ഭാര്യയെ ഉപേക്ഷിക്കുന്നതു വിഹിതമോ ? എന്ന ചോദ്യത്തിന് കർത്താവിൻെറ ഒറ്റ വാചകത്തിലുള്ള മറുപടി എന്ത്?
2. വിജയപ്രദമായ വിവാഹം ആർക്കെല്ലാമാണ് നിശ്ചയിക്കപ്പെട്ടിട്ടുള്ളത്?
3. ബ്രഹ്മചര്യത്തിന് അനുകൂലമായി കർത്താവ് പറഞ്ഞ ഒരു വാക്യം എഴുതുക.
4. കർത്താവ് ശിശുക്കളെ അനുഗ്രഹിച്ച് ആശീർവദിച്ചതിൽ നിന്ന് എന്താണ് പഠിക്കുവാനുള്ളത്?
5. ധനികനും, പ്രമാണിയും, സന്മാർഗിയുമായ യുവാവ് നിത്യജീവൻ പ്രാപിക്കുവാൻ തടസ്സമെന്തായിരുന്നു. ?
6. പത്രോസിന് മാത്രമല്ല എല്ലാ ശിഷ്യന്മാർക്കും സിംഹാസനമുണ്ടെന്ന് എവിടെ പറയുന്നു?
7. മുന്തിരിത്തോട്ടത്തിൽ പണിചെയ്ത എല്ലാവർക്കും ഓരോ വെള്ളിക്കാശ് കൂലി കൊടുത്തത് ശരിയോ/തെറ്റോ? എങ്കിൽ എന്തുകൊണ്ട് ?
8. സെബെദിമക്കളുടെ അമ്മയുടെ അപേക്ഷ എന്ത് ? ആ വരം ആര് ആർക്കു കൊടുക്കും എന്നാണ് കർത്താവ് പറഞ്ഞത് ?
9. മനുഷ്യപുത്രൻ വന്നത് എന്തിനു വേണ്ടി ?
10. യേശുവിൻെറ മനസ്സലിവു നിമിത്തം സൗഖ്യം നേടിയ സംഭവം ഏത്?
11. കർത്താവിൻെറ ജയോത്സവ യെറുശലേം വരവേല്പിൽ ജനം എങ്ങനെ പ്രതികരിച്ചു?
12. ദേവാലയം എന്തിനുള്ളതാണ്? അത് എന്ത് ആക്കരുത് എന്നാണ് കർത്താവ് പറഞ്ഞത്?
13. ''ഈ മലയോടു; നീങ്ങി കടലിലേക്ക് ചാടിപ്പോക എന്നു പറഞ്ഞാൽ അതും സംഭവിക്കും'' എന്ന് യേശു പറഞ്ഞു. അങ്ങനെ സംഭവിപ്പാൻ നമുക്ക് വേണ്ടത് എന്താണ് ?
14. സ്വന്തജനമായ യഹൂദന്മാരെ തള്ളി ജാതികൾക്ക് ദൈവരാജ്യം വാഗ്ദാനം ചെയ്യും എന്നു കർത്താവ് പറയുന്ന വാക്യം ഏത്? എഴുതുക.

***മെയ് ലക്കം മാസികയിലെ "ബൈബിൾ പഠനം" പരമ്പരയിൽ എല്ലാ ഉത്തരവും ശരിയാക്കിയവരുടെ അഡ്രസ്:***

I. **Mrs. Annamma Mathai,**
H. No. 13/70.
Nethaji Road, Aluva

II. **Mrs. Mariamma Joshua,**
Chittakattu House
Kairalipuram, Mundukottackal
Pathanamthitta



## മദ്യനിരോധനത്തെക്കുറിച്ച് റേഡിയോ പ്രഭാഷണം

മലങ്കര ഓർത്തഡോക്സ് സഭാംഗമായ റേച്ചൽ സാമുവേൽ (നിരണം), ആഗസ്റ്റ് 19ന് 1 മണിക്ക് മദ്യനിരോധനത്തെക്കുറുച്ച് റേഡിയോ പ്രഭാഷണം നടത്തുന്നതായിരിക്കും.

# മിഷൻ പ്രവർത്തനങ്ങൾ വിപുലപ്പെടുത്തുന്നു

## പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനം

**കോട്ടയം:** കേരളത്തിനകത്തും പുറത്തും ആരംഭിച്ചിട്ടുള്ള മിഷൻ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുന്നതിനും, വിപുലപ്പെടുത്തുന്നതിനും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു. ജൂലൈ 9 ന് ആരംഭിച്ച് 12 ന് സമാപിച്ച മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് പല സുപ്രധാന തീരുമാനങ്ങളും കൈകൊള്ളുകയുണ്ടായി. ജബൽപ്പൂരിൽ ഉണ്ടായ ഭൂകമ്പത്തിൽ ഭുരിതമനുഭവിക്കുന്നവരെ സഹായിക്കുന്നതിനായി അഞ്ചു ലക്ഷം രൂപാ കൽക്കട്ട ഭദ്രാസനത്തിൽ കൂടി ചെലവഴിക്കുന്നതിന് സുന്നഹദോസ് തീരുമാനിച്ചു. മദ്രാസ് ഭദ്രാസനത്തിൻെറ സഖറിയാസ് മാർ ദീവന്നാസിയോസ് തിരുമേനിയുടെ ദേഹവിയോഗം മൂലം 8 -ാം തീയതി ആരംഭിക്കുന്നതിനു ക്രമീകരിച്ചിരുന്ന സുന്നഹദേസ് 9 - ാം തീയതി അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയുടെ ധ്യാന പ്രസംഗത്തോടെയാണ് ആരംഭിച്ചത്. തുടർന്നുള്ള ദിവസ ങ്ങളിൽ അഭിവന്ദ്യരായ യാക്കോബ് മാർ ഐറേനിയസ് എപ്പിസ്കോപ്പായും, പൗലോസ് മാർ പക്കോമിയോസ് എപ്പിസ്ക്കോപ്പായും ധ്യാനപ്രസംഗങ്ങൾ നടത്തി.

### അനുശോചനം

അഭിവന്ദ്യ സഖറിയാസ് മാർ ദീവന്നാസിയോസ് തിരുമേനിയുടെ ആകസ്മിക വേർപാടിൽ അനുശോചനം രേഖപ്പെടുത്തിക്കൊണ്ടും അദ്ദേഹത്തിൻെറ സേവനങ്ങളെ പ്രകീർത്തിച്ചുകൊണ്ടും പ. ബാവാ തിരുമേനി അനുശോചനപ്രമേയം അവതരിപ്പിച്ചുകൊണ്ടു സംസാരിച്ചു. സുന്നഹദോസ് അംഗങ്ങൾ എഴുന്നേറ്റുനിന്ന് പ്രമേയം പാസ്സാക്കുകയും കാലം ചെയ്ത ദീവന്നാസിയോസ് തിരുമേനിയുടെ ആത്മാവിന് നിത്യശാന്തി നേരുകയും ചെയ്തു.

### സെമിനാരി ഗവേർണിംഗ് ബോർഡ്

കാലാവധി പൂർത്തിയാക്കിയ കോട്ടയം വൈദിക സെമിനാരിയുടെ ഗവേണിംഗ് ബോർഡിലേയ്ക്ക് നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, ഫാ. കെ.എ എബ്രഹാം, ഫാ. വി. വർഗ്ഗീസ്, ഫാ. റ്റി. ജെ. ജോഷ്വാ, ഫാ. ജോണി ജോർജ്, പ്രൊഫ. നൈനാൻ ഏബ്രഹാം, ഡോ. സി. പി. കുര്യാക്കോസ്, ഡോ. അലക്സാണ്ടർ കാരയ്ക്കൽ, സഖറിയ റ്റി. മാണി, മാമ്മൻ വർഗ്ഗീസ്സ്, സാമുവേൽ ചന്ദനപ്പള്ളി, എന്നിവരെ സ്ഥാന ന്യായേനയുള്ള അംഗങ്ങൾക്കുപുറമേ ഉൾപ്പെടുത്തി ഗവേർണിംഗ് ബോർഡ് പുന: സംഘടിപ്പിച്ചു.

### ഭിലായ് സെമിനാരി

നാഗ്പ്പൂരിലേക്കു മാറ്റുന്ന ഭിലായ് സെമിനാരിക്കുവേണ്ടി 20 ഏക്കർ സ്ഥലം വാങ്ങിക്കുന്നതിനു വേണ്ടി കൽക്കട്ടാ ഭദ്രാസനത്തിൻെറ സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനിയെ ചുമതലപ്പെടുത്തി.

### വരവുചെലവു കണക്കുകൾ

സുന്നഹദോസിൻെറ ചുമതലയിലുള്ള സ്ഥാപനങ്ങളുടേയും സംഘടകളുടേയും 1996 - 1997 ലെ വരവ് ചിലവ് കണക്കുകൾ പാസാക്കി.

### ഡിപ്ലോമാ

മാവേലിക്കര മിഷൻ ട്രയിനിംഗ് സെൻററിൽ പഠിച്ച് പഠനം പൂർത്തിയാക്കുന്നവർക്ക് ഡിപ്ലോമാ ഇൻ മിഷൻ സ്റ്റഡീസ് എന്ന ഡിപ്ലോമാ കൊടുക്കുന്നതിനു തീരുമാനിച്ചു. സുന്നഹദോസിൻെറ ഏകദിന സമ്മേളനവും ഏകദിന ധ്യാനവും ഒക്ടോബർ മാസം അവസാനം നടത്തുന്നതിനും തീരുമാനിച്ചു.

പരിശുദ്ധ ബാവാതിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസിൽ അമേരിക്കൻ ഭദ്രാസനത്തിൻെറ മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തയും, കാനഡാ ഭദ്രാസനത്തിൻെറ ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായും ഒഴികെ സഭയിലെ എല്ലാ മേൽപ്പട്ടക്കാരും സന്നിഹിതരായിരുന്നു.

❀

# പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ

## ഒരു യുഗ പ്രതിഭ: ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപോലീത്താ

പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസിന്റെ (ദിവന്നാസ്യോസ് അഞ്ചാമൻ) കാലഘട്ടം സഭയുടെ പുതിയ യുഗപിറവിയുടെ കാലമായിരുന്നു. കർമ്മനിരതനും വിജ്ഞാന കുതുകിയുമായിരുന്ന തിരുമേനി 1865-ൽ മെത്രാപ്പോലീത്താ ആയി. നവീകരണാശയം ശക്തിപ്പെട്ടിരുന്ന കാലഘട്ടത്തിൽ, മൂക്കഞ്ചേരിൽ വലിയ ഗീവറുഗീസ് അച്ചൻ അനേകരെ സഭയിലേക്ക് ആകർഷിച്ചത് ഈ പിതാവിന്റെ സഹായത്തോടെ ആയിരുന്നു.

ഈ പിതാവിന്റെ വലിയ ഒരു നേട്ടമായിരുന്നു യുവാവായ എം. പി. പീറ്ററിനെ (പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ്) കണ്ടെത്തി, ഉയർത്തികൊണ്ടുവന്നത്. നവീകരണ ആശയങ്ങളെ എതിർക്കാൻ പരസ്യയോഗങ്ങൾ നടത്താൻ തിരുമേനി എം. പി. പീറ്ററിനെ അനുവദിച്ചു. ആലുവ ശിവരാത്രി മണപ്പുറത്ത് വച്ച് കെ. ഐ. മാപ്പിളയും മറ്റും നടത്തിയ പരസ്യയോഗം ഈ പിതാവിന്റെ ആശിർവാദത്തോടായിരുന്നു. തിരുമേനി കണ്ടെത്തിയ എം. പി. പീറ്ററാണ് പിൽക്കാലത്ത് 1924-ൽ സ്ലീബാദാസ സമൂഹം സ്ഥാപിച്ചത്.

1876-ൽ മുളന്തുരുത്തി സുന്നഹദോസ് സഭയെ '7' ഭദ്രാസനമാക്കി ഏഴു മെത്രാപ്പോലീത്താമാർക്ക് നൽകി. അതിൽ ശ്രേഷ്ഠനായിരുന്നു, പരുമല മാർ ഗ്രിഗോറിയോസ് തിരുമേനി. ദിവന്നാസ്യോസ് അഞ്ചാമൻ തന്റെ ഏതു നടപടിയും നടപ്പിലാക്കിയത് പരുമല തിരുമേനിയുടെ അഭിപ്രായം ആരാഞ്ഞിട്ടായിരുന്നു. പുറജാതികളുടെ ഇടയിൽ സുവിശേഷം അറിയിക്കാൻ തിരുമേനി ശ്രമം ആരംഭിച്ചു. തിരുമേനിയുടെ കാലടികളാണ് പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ് ബലവത്താക്കിയത്.

വിദ്യാഭ്യാസരംഗത്തും, പത്രപ്രവർത്തനരംഗത്തും വലിയ സംഭാവനകൾ തിരുമേനി നൽകിയിട്ടുണ്ട്. എം. ഡി. സെമിനാരി, കോട്ടയം, എം. ജി. എം. സ്കൂൾ തിരുവല്ല, ഇഗ്നേഷ്യസ് സ്കൂൾ കുന്നംകുളം മുതലായവ സ്കൂളുകൾ സ്ഥാപിച്ചത് തിരുമേനിയായിരുന്നു. ഇന്നത്തെ മലയാള മനോരമയുടെ ആദ്യകാലത്ത് പത്രത്തിന്റെ ഓഹരി എടുത്ത് അതോട് ചേർന്ന് പ്രവർത്തിച്ച തിരുമേനിയാണ് മനോരമയുടെ വളർച്ചയ്ക്ക് കാരണക്കാരൻ. 1892 - ൽ ഇ.എം. പീലിപ്പോസിന്റെ നേതൃത്വത്തിൽ കോട്ടയത്തുനിന്ന് പ്രസിദ്ധീകരിച്ച ''ഇടവക പത്രിക''യുടെ നടത്തിപ്പിലും തിരുമേനി പ്രധാന പങ്കുവഹിച്ചു.

സഭയുടെ ശിഥിലീകരണസമയത്ത് സഭയെ ഒന്നിച്ചു നിർത്തിയതിന് പ്രധാന പങ്കു വഹിച്ചത് ദിവന്നാസ്യോസ് അഞ്ചാമനായിരുന്നു. പരുമല സെമിനാരി സ്ഥാപിക്കാൻ പരുമല തിരുമേനിക്ക് വേണ്ട പ്രോത്സാഹനം നൽകിയതും തിരുമേനി ആയിരുന്നു. 1902 - ൽ പരുമലതിരുമേനിയുടെ മരണം ദിവന്നാസ്യോസ് അഞ്ചാമനെ തളർത്തി.

ചരിത്രരേഖകൾ അനുസരിച്ച് 1891 - ൽ ദിവന്നാസ്യോസിന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷിച്ചു. ആ അവസരത്തിൽ അദ്ദേഹത്തെ കിഴക്കിന്റെ മഫ്രിയാനയായി വാഴിക്കാൻ പാത്രിയർക്കീസ് തീരുമാനിച്ചു. എന്നാൽ അത് നടന്നില്ല. നടന്നിരുന്നെങ്കിൽ കാതോലിക്കാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനി ആകുമായിരുന്നു. തൻമൂലം 1912 - ലെ കാതോലിക്കാസ്ഥാപനം പാത്രിയർക്കിസിനോട് തുല്യസ്ഥാനം കാതോലിക്കായ്ക്ക് നൽകി.

ഇന്നത്തെ മാർ ഗ്രിഗോറിയോസ് വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ ഉത്ഭവകാരണക്കാരൻ തിരുമേനി ആയിരുന്നു. ആദ്യകാലത്ത് ഇത് "മലങ്കര സിറിയൻ കോൺഫ്രൻസ്'' എന്നറിയപ്പെട്ടു. ആദ്യസമ്മേളനം 1908 ജനുവരിയിൽ തിരുമൂലയിൽ വച്ച് നടന്നത് തിരുമേനിയുടെ പരിശ്രമഫലമായിരുന്നു. രണ്ടാം സമ്മേളനം

തിരുമേനിയുടെ രോഗാവസ്ഥമൂലം 1909 ൽ നടന്നില്ല. അന്ന് വട്ടശ്ശേരി തിരുമേനി റമ്പാനായിരുന്നു. ദിവന്നാസ്യോസ് അഞ്ചാമൻ അവസാനകാലത്ത് യുവജനങ്ങളിലേക്ക് ഇറങ്ങിചെല്ലാൻ ശ്രമിച്ചു.

മുളന്തുരുത്തി സുന്നഹദോസിനുശേഷം സഭയുടെ ഭരണക്രമം നടപ്പിലാക്കാൻ അക്ഷീണം പരിശ്രമിച്ചു. നാം അദ്ദേഹത്തിന്റെ നല്ല വശങ്ങളിൽനിന്ന് നാം കൂടുതൽ എടുത്തുകാട്ടാൻ സാധിച്ചു. അതിൽ നിന്ന് പാഠങ്ങൾ 'പഠിക്കണം. ഇന്ന് പലരും തെറ്റുകൾ മാത്രമേ കാണുകയുള്ളു. സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണത്തിന് അദ്ദേഹം അന്നുകൊടുത്തതുപോലുള്ള കൈത്താങ്ങൽ ഇന്ന് ലഭിക്കുന്നില്ല. അദ്ദേഹം തുടർന്ന പലതും തുടരാൻ നമുക്കു സാധിക്കുന്നില്ല.

1909 -ൽ തിരുമേനി കാലം ചെയ്തു. അദ്ദേഹം കാട്ടിത്തന്ന ചൈതന്യം ഇന്നും ശ്രേഷ്ഠമായി, മുന്നേറുന്നു. വിളിച്ചവനിൽ വിശ്വസിച്ച് ഏതു പ്രതികൂലതയിലും മുന്നേറുവാൻ തിരുമേനിക്ക് സാധിച്ചു. തിരുമേനി പ്രതികൂലതയെ നേരിട്ടതുപോലെ, വെല്ലുവിളികളോട് പ്രതികരിക്കുവാൻ നമുക്ക് കഴിയണം.

ദൈവത്തിന്റെ ക്രൂശ് എടുത്ത് അവനെ സ്വീകരിച്ച് സകലവും അവനായി ത്യജിച്ചവനാണ് ഈ പിതാവ്. അനുഷ്ഠാനം ഹൃദയത്തിൽ നിന്ന് ഉണ്ടാകണം. ഇന്ന് ഈ പിതാവ് നമ്മോടു പറയുന്നത് "പഠിച്ച് പ്രബുദ്ധത നേടണം, അതുപോലെതന്നെ ആത്മീയ ദർശനവും സുവിശേഷ അഭിരുചിയും നാം ആർജ്ജിക്കണം'' എന്നാണ്. ഈ പിതാവിന്റെ സ്മരണ ആഴമുള്ളതായി തീരട്ടെ. എബ്രായ 13:7 ൽ പറയുന്നതുപോലെ നമ്മെ നടത്തിയ പിതാക്കന്മാരെ ഓർക്കാം. അവരുടെ വിശ്വാസം പിൻതുടരാം. അവരുടെ ദർശനം ഉൾക്കൊണ്ടുകൊണ്ട് അവരെ അനുകരിക്കാം.

*(ജോസഫ് മാർ ദിവന്നാസ്യോസ് 5 - ാം മന്റെ ഓർമ്മപെരുന്നാളിനോടനുബന്ധിച്ച് ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി പഴയസെമിനാരി ചാപ്പലിൽ നടത്തിയ അനുസ്മരണ പ്രഭാഷണത്തിന്റെ സംക്ഷിപ്തവിവരണം. തയ്യാറാക്കിയത്: ഡീക്കൻ തോംസൺ റോബി, സെമിനാരി വിദ്യാർത്ഥി)*



# അബ്ദേദ് മിശിഹാ പാത്രിയാർക്കീസ്

## 52-ാം ഓർമ്മപ്പെരുന്നാൾ - ആഗസ്റ്റ് 15



അന്ത്യോക്യാ പാത്രിയർക്കീസായിരുന്ന പരിശുദ്ധ മോറാൻ മാർ അബ്ദേദ് മശിഹാ ബാവായുടെ 82 -ാം ഓർമ്മപ്പെരുന്നാൾ ആഗസ്റ്റ് 15 -ാം തീയതി ആചരിക്കുകയാണ്. അസ്വതന്ത്രയായിരുന്ന മലങ്കരസഭയെ അപ്പോസ്തോലിക സ്വാതന്ത്ര്യത്തിലേക്കു കാതോലിക്കാ സിംഹാസന പുനഃസ്ഥാപനം മൂലം 1912 - ൽ നയിച്ചു. കാനോനികമായ എല്ലാ അധികാരങ്ങളും പൗരസ്ത്യകാതോലിക്കാ സിംഹാസനത്തിനുണ്ടെന്ന് അദ്ദേഹം കല്പന പുറപ്പെടുവിച്ചു സാക്ഷ്യപ്പെടുത്തി. 1915 ഓഗസ്റ്റ് 15-ാം തീയതി ആ പരിശുദ്ധപിതാവ് നമ്മിൽ നിന്ന് വാങ്ങിപ്പോയി. ദൈവമാതാവായ വി. കന്യകമറിയത്തിൻെറ വാങ്ങിപ്പിൻെറ ദിനത്തിൽ തന്നെ അദ്ദേഹത്തിനും വാങ്ങിപ്പോകുവാനായി ഭാഗ്യം സിദ്ധിച്ചു. 1912 -ൽ അദ്ദേഹം പുറപ്പെടുവിച്ച കാതോലിക്കാ സിംഹാസന പുനഃസ്ഥാപന കല്പന താഴെ ചേർക്കുന്നു. സുപ്രീം കോടതി അംഗീകരിച്ച് ഉറപ്പിച്ച ഈ കല്പന മലങ്കര ക്രിസ്ത്യാനികളുടെ 'മാഗ്നാക്കാർട്ടാ' ആയി അറിയപ്പെടുന്നു.

## കാതോലിക്കേറ്റ് പുനഃസ്ഥാപന കല്പന

സർവ്വശക്തനായി സാരാംശസമ്പൂർണ്ണനായിരിക്കുന്ന നിത്യൻെറ തിരുനാമത്തിൽ തനിക്കു സ്തുതി. അന്ത്യോഖ്യായുടെ ശ്ലൈഹികസിംഹാസനത്തിൻെറ രണ്ടാമത്തെ അബ്ദേദ് മിശിഹാ ആകുന്ന ഇഗ്നാത്യോസ് പാത്രിയർക്കീസ്

(മുദ്ര)

*സെഹിയോൻ മാളികയിൽ വച്ച് നമ്മുടെ കർത്താവേശുമിശിഹാ തൻെറ പരിശുദ്ധ ശിഷ്യന്മാർക്കു നൽകുകയും തൻെറ സാന്നിദ്ധ്യത്താൽ അവരുടെ ഹൃദയങ്ങളെ സന്തോഷിപ്പിക്കുകയും ചെയ്തതായ, ദൈവിക കൃപയും സ്വർഗ്ഗീയ വാഴ്‌വും പരിശുദ്ധവും ആത്മികവുമായ സമാധാനവും വിലയേറിയ തിരുരക്തത്താൽ വിലയ്ക്കു കൊള്ളപ്പെട്ടവരും വി. മാമോദീസായാൽ മുദ്രകുത്തപ്പെട്ടവരും സത്യവിശ്വാസത്താൽ അലംകൃതരും പത്രോസിനടുത്ത പാറമേൽ സുസ്ഥിരരും ഏവൻഗേലിയോന്യവും, പൈതൃകവുമായ കല്പനകളെ അനുസരിക്കുന്നവരും ആയ വാഴ്ത്തപ്പെട്ട പ്രധാനാചാര്യന്മാരും വെടിപ്പുള്ള അഹറോന്യ പുരോഹിതന്മാരും നിർമ്മലരായ അന്തോനിയോസ് ദയറായക്കാരും സമർത്ഥന്മാരും വിജ്ഞാനികളും ശോഭയുള്ളവരുമായ സ്തേപ്പാന്യോസ്യശെമ്മാശന്മാരും വിശ്വസ്തരായ എപ്പിസ്ക്കോപ്പന്മാരും പ്രധാനികളും, വ്യാപാരികളും, ശ്രേഷ്ഠന്മാരായ വൃദ്ധന്മാരും സുരക്ഷിതമായ ശിശുക്കളും പൈതങ്ങളും പരിപാകതയുള്ള സ്ത്രീകളും പുത്രിമാരും എല്ലാ പ്രായത്തിലും അളവിലും ഇരിക്കുന്ന വിശ്വാസികളുമായി ഇൻഡ്യയിലെ മലബാർദേശത്ത് പിതാവാം ദൈവത്തിൻെറ കരുണയുടെ നിഴലിൻകീഴിൽ നിവസിക്കുന്ന നമ്മുടെ അനുഗൃഹീതരും വാഴ്ത്തപ്പെട്ടവരുമായ സ്നേഹിതന്മാരും വത്സലന്മാരുമായവരുടെ ശിരസ്സുകൾ മേൽ വന്ന് ആവസിക്കുമാറാകട്ടെ. ദൈവമായ കർത്താവിൻെറ അനുഗ്രഹം ശാരീരികവും മാനസികവുമായ എല്ലാ പരീക്ഷകളിൽ നിന്നും അവരെ രക്ഷിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ മറിയാമിൻെറയും സകല പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥതയാൽതന്നെ ആമ്മീൻ.*

*ബഹുമാനമുള്ളവരും ആത്മികരുമായ പ്രിയപ്പെട്ടവരേ, കണ്ടനാട് ഇടവകയുടെ ബ. പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലിത്തായെക്കുറിച്ച് നിങ്ങളുടെ സ്നേഹത്തോടു നാം അറിയിക്കുന്നതെന്തന്നാൽ, പരുമല സെഹിയോൻ പള്ളിയിൽ വച്ച് മലങ്കരയുടെ അനുഗൃഹീതയോഗത്തിൽ നിങ്ങളിൽ നിന്നും കാതോലിക്കാസ്ഥാനത്തേക്ക് അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം നമ്മുടെ പക്കൽ സന്നിഹിതനാവുകയും ആത്മദൃഷ്ടിയാൽ നാം പരിശോധിച്ചതിൽ അദ്ദേഹത്തിൽ നാം അത്യധികം സന്തുഷ്ടനാവുകയും ചെയ്തു. കുറ്റമില്ലാത്ത തിരുരക്തത്താൽ വിലയ്ക്കുകൊള്ളപ്പെട്ട ആട്ടിൻപറ്റത്തെ മേയിപ്പാൻ സത്യവാന്മാരും ചൊവ്വുള്ളവരും ആയ ഇടയന്മാർ നിങ്ങൾക്കാവശ്യമാണെന്നു നാം ഗ്രഹിച്ചു. എന്തെന്നാൽ നിങ്ങൾക്ക് ഇപ്പോഴുള്ളവർ സഭാപരമായ ശ്രമങ്ങളുടെ*

സംരക്ഷണത്തിനു നിങ്ങൾക്കു മതിയാകയില്ലെന്ന് നിങ്ങൾ പറയുന്നു. ഇപ്രകാരം നിങ്ങളുടെ ആത്മികസ്നേഹത്തിന്റെ സംസാരത്തിൽ നിന്നും നമുക്കു ബോദ്ധ്യമായിരിക്കുന്നു. ആയതു സകലവിധത്തിലും സർവ്വദാ ഉദാസീനത കൂടാതെ പാലിക്കുവാൻ യുക്തവും വിഹിതവുമാകുന്നു. ദൈവം സഭയിൽ ആദ്യമെ ശ്ലീഹന്മാരെയും പിന്നീടു ദീർഘദർശിമാരെയും അവരുടെ ശേഷം വ്യാഖ്യാതാക്കളെയും നിയമിച്ചു എന്നിങ്ങനെ പറഞ്ഞിരിക്കുന്നവണ്ണംതന്നെ ഇത് സഭയുടെ ക്രമീകരണത്തിനും മഹിമയ്ക്കും അതിന്റെ ആത്മികമക്കളുടെ ക്രമപാലനത്തിനും അത്രേ. ''നീ എന്റെ കുഞ്ഞാടുകളെ മേയിക്ക, എന്റെ പള്ളാടുകളെ മേയിക്ക, എന്റെ പെണ്ണാടുകളെ മേയിക്ക'' എന്നു നമ്മുടെ കർത്താവേശുമിശിഹാ ശിമവോൻ കീപ്പായോടു മൂന്നു പ്രാവശ്യം അരുളിച്ചെയ്തുകൊണ്ട്, ഭരമേല്പിച്ച കർത്തൃപരമായ ക്രമപ്രകാരം, ഇടയസ്ഥാനത്തിന്റെ പദവിയിൽ നിന്നു നിങ്ങളുടെ അപേക്ഷയെ സാധിച്ചുതരേണ്ടത് യുക്തവും ന്യായവുമാകുന്നുവല്ലോ. ആയതു നന്മയോ, തിന്മയോ ആയ പ്രവർത്തികൾക്കനുസരണരായി ഓരോരുവനേയും ന്യായം വിധിപ്പാൻ താൻ എഴുന്നെള്ളുമ്പോൾ മറുപടി കൊടുക്കാൻ കഴിയാതെ, സത്യഇടയനും എല്ലാ ഇടയന്മാരുടെയും നാഥനും ആയവന്റെ സന്നിധിയിൽ നമുക്കു കുറ്റം ഉണ്ടാകാതിരിക്കേണ്ടതിന് അത്രെ. നീതിമാനായ ഈയൂബ് ''വിധിദിവസത്തിൽ ദൈവം എഴുന്നേൽക്കുമെങ്കിൽ ഞാൻ എന്തു ചെയ്യേണ്ടു? ഞാൻ എന്തു മറുപടി കൊടുക്കും?'' എന്നു ചോദിച്ചിരിക്കുന്നു. വീണ്ടും ''കർത്താവിന്റെ നിരൂപണശക്തിയുള്ളതും മനുഷ്യന്റേത് ബലഹീനവുമാകുന്നു''എന്ന് ഏശായാ ദീർഘദർശിയും പറഞ്ഞിരിക്കുന്നു. ഇതു നിമിത്തം നമ്മുടെ കർത്താവേശുമിശിഹാ ശെമവോൻ കീപ്പായെ ഭരമേല്പിച്ച കർത്തൃപരമായ ക്രമപ്രകാരമുള്ള ഇടയസ്ഥാനത്തിന്റെ പദവിയിൽ നിന്നും ചെയ്തുതരുവാൻ നമുക്കുവേണ്ടിയിരിക്കുന്നവണ്ണം നമ്മുടെ സത്യസഭയുടെ വിശ്വാസാനുസരണം പരിശുദ്ധസഭയുടെ ക്രമത്തിന്റെ നടത്തിപ്പിന് ആവശ്യമായിരിക്കുന്ന എല്ലാ ആത്മീയാംശങ്ങളെയും ശുശ്രൂഷിപ്പാനായിട്ടുകാതോലിക്കായെ അഥവാ മപ്രിയാനായെ നിങ്ങൾക്കു നിലനിർത്തുവാൻ നാം ശരണപ്പെട്ടു. താൻ മനസ്സാകുന്നിടത്ത് ഊതുകയും ആവസിക്കുകയും തന്റെ ആവാസത്തിൻ പ്രകാശത്തിൽ എല്ലാ ബോധങ്ങളെയും പ്രകാശിപ്പിക്കയും ആത്മികങ്ങളും രഹസ്യപരമായ എല്ലാ നൽവരങ്ങളെയും പൂർത്തീകരിക്കുകയും ചെയ്യുന്നു. 'ആത്മാവ് ഇഷ്ടപ്പെടുന്നിടത്ത് ഊതുന്നു. അതിന്റെ ശബ്ദം നീ കേൾക്കുന്നു. എന്നാൽ അത് എവിടെ നിന്നു വരുന്നു എന്നോ എവിടേക്കു പോകുന്നു എന്നോ നീ അറിയുന്നില്ല.'' നിരണത്ത് വി. ദൈവമാതാവിന്റെ പള്ളിയിൽവച്ചു മലങ്കരയിലെ മെത്രാപ്പോലിത്തന്മാരുടെ തലവനായ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോടും ശേഷം മേല്പട്ടക്കാരോടും ദയറായക്കാരോടും ശെമ്മാശന്മാരോടും വിശ്വാസികളുടെ വലിയ ഒരു സമൂഹത്തോടുംകൂടി മിശിഹാകാലം 1912 കന്നി മാസം 2-ാം തീയതി ഞായറാഴ്ച നാം സന്നിഹിതനായി. നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ ആത്മിക വാത്സല്യവാനായ ഈവാനിയോസിനെ ബസ്സേലിയോസ് എന്ന നാമധേയത്തിൽ മപ്രിയാനാക്കി കിഴക്കിന്റെയും അതായത് ഇൻഡ്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ കാതോലിക്കായായി നാം പട്ടം കൊടുത്തിരിക്കുന്നു. തദവസരത്തിൽ എല്ലാ പിതാക്കന്മാരും ശേഷം ജനങ്ങളും ഓക്സിയോസ്, ഓക്സിയോസ്, ഓക്സിയോസ് മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ യോഗ്യനും അർഹനുമാകുന്നു എന്നു ഏകസ്വരത്തിൽ അട്ടഹസിച്ചു പറഞ്ഞു. വിളിക്കു യോഗ്യനായിതീർന്നപ്രകാരം അദ്ദേഹം കാതോലിക്കാ ആയി ആഘോഷിക്കപ്പെടുകയും പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. നമ്മുടെ കർത്താവേശുമിശിഹായാൽ പരിശുദ്ധ ശ്ലീഹന്മാർക്കു ദാനം ചെയ്യപ്പെട്ടതുപോലെ, ദീവന്നാസ്യാസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസ്സോസ്യേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടി പരിശുദ്ധ സഭയുടെ ക്രമപാലനത്തിനാവശ്യമായ എല്ലാ ആത്മിക അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിനു പരിശുദ്ധ റൂഹായാൽ അധികാരം നൽകപ്പെട്ടു. അതായത് മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പന്മാരെയും പട്ടം കെട്ടുവാനും പരിശുദ്ധ മുറോൻകൂദാശ ചെയ്യുവാനും ആത്മീയങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളയും ശുശ്രൂഷിക്കുവാനും പ്രത്യേകിച്ച്, ഇതുവരെയും ഭരിച്ചിരുന്നതുപോലെ കണ്ടനാട് ഭദ്രാസന ഇടവകയെ ഭരിപ്പാനും തന്നെ. ഇതു നിമിത്തം നിങ്ങളുടെ സന്തോഷം ആത്മികവും പരിപൂർണ്ണവും ആകുമാറ് ആത്മീകശബ്ദത്തിൽ നമ്മോടൊന്നിച്ച് അവർ ഉച്ചൈസ്തരം ഘോഷിച്ചു.

വീണ്ടും വാഴ്ത്തപ്പെട്ട നമ്മുടെ ആത്മീയ മക്കളെ, നിങ്ങളെല്ലാവരെയും നാം പ്രബോധിപ്പിക്കുന്നതെന്തെന്നാൽ, ഈ ബഹുമാന്യനായ പിതാവിനെ നിങ്ങൾ അനുസരിക്കേണ്ടത്, നിങ്ങളുടെ മുറയാകുന്നു. നിങ്ങൾ അദ്ദേഹത്തെ യുക്തമായും, ഉചിതമായും ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്‌വിൻ. എന്തെന്നാൽ അദ്ദേഹം നിങ്ങളുടെ തലവനും ഇടയനും ആത്മീയ പിതാവും ആകുന്നു. അദ്ദേഹത്തെ ബഹുമാനിക്കുന്നവൻ നമ്മെബഹുമാനിക്കുന്നു. അദ്ദേഹത്തെ കൈക്കൊള്ളുന്നവൻ നമ്മെ കൈക്കൊള്ളുന്നു. അദ്ദേഹത്തിന്റെ ചൊവ്വുള്ള വചനങ്ങളെ കൈക്കൊള്ളാതിരിക്കയും പരിശുദ്ധ സഭയുടെ കാനോനനുസരിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്ക് എതിരായി നിന്നു ധിക്കരിക്കയും മത്സരിക്കയും ചെയ്യുന്ന എല്ലാവനും കുറ്റക്കാരനായി തീരുന്നതാണ്. മത്സരത്തിൽ നിന്നും നിയമലംഘനത്തിൽനിന്നും സൂക്ഷിച്ചുകൊൾവിൻ. അനുസരിക്കുന്നവരുടെമേൽ കർത്തൃസന്നിധിയിൽ നിന്നു കൃപയും വാഴ്വും വസിക്കും. അദ്ദേഹം ദൈവകൽപനയെ ലംഘിക്കുകയോ നീതിയുടെ മാർഗ്ഗം വെടിഞ്ഞ് നടക്കയോ ചെയ്യുകയില്ലെന്ന് ദൈവത്തിൽ നമുക്കു ശരണമുണ്ട്. നമ്മുടെ അപേക്ഷ ഇതുമാത്രമാകുന്നു. നമ്മുടെ ഹൃദയസന്തോഷം പരിപൂർണ്ണമാകുവാൻ നിങ്ങൾ പരസ്പരം സ്നേഹത്തിലും ഐക്യതയിലും ഇരിപ്പിൻ.

വീണ്ടും നാം അപേക്ഷിക്കുന്നു: സൈത്തുപർവ്വതത്തിൽ വച്ച് പരിശുദ്ധ തൃക്കൈകൾനീട്ടി വിശുദ്ധ ശ്ലീഹന്മാരെ വാഴ.ത്തിയവനായ നമ്മുടെ കർത്താവേശുമിശിഹാ പരിശുദ്ധവും ദൈവികവുമായ അദൃശവലത്തുകൈ നീട്ടി ദൈവികങ്ങളായ അനുഗ്രഹങ്ങളാൽ നിങ്ങളെല്ലാവരെയും വാഴ്ത്തുമാറാകട്ടെ. നിങ്ങളിൽ നിന്നും ശാരീരി

കവും ആത്മികവുമായ എല്ലാ പരീക്ഷകളെയും കടത്തിക്കളയട്ടെ. നിങ്ങളുടെ സമ്പാദ്യത്തെയും നിങ്ങൾക്കുള്ള സകലത്തെയും താൻ വാഴ്ത്തുമാറാകട്ടെ. നിങ്ങളുടെ മുമ്പിൽ കരുണയുടെ വാതിലിനെ താൻ തുറക്കുമാറാകട്ടെ. തന്റെ അനുഗ്രഹങ്ങളും കൃപയും നിങ്ങളെല്ലാവരുടെമേലും ചൊരിയുകയും തന്റെ വലത്തുതൃക്കൈയാൽ നിങ്ങളെ താങ്ങുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ആത്മാക്കളുടെ രക്ഷയ്ക്കായി താൻ നിങ്ങളെ സഹായിക്കുകയും എല്ലാ ദുഷ്പ്രവൃത്തിയിൽനിന്നും നിങ്ങളെ വീണ്ടുക്കൊള്ളുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ഇടയിലും നിങ്ങളുടെ ഹൃദയത്തിലും തന്റെ സ്നേഹം വിതയ്ക്കുകയും നിങ്ങളുടെ ആയുഷ്ക്കാലം മുഴുവനും സുകൃതനടപടികളാൽ നിങ്ങളെ നടത്തുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ദേശത്ത് ദൈവം നിങ്ങളെ സമാധാനപ്പെടുത്തുകയും ന്യായാധിപന്മാരുടെ ഹൃദയങ്ങളിൽ നിങ്ങളെക്കുറിച്ച് കരുണയും ദയയും തോന്നിക്കയും ചെയ്യട്ടെ. സന്തോഷങ്ങളുടെ കാലങ്ങളെ എല്ലായ്പോഴും നിങ്ങൾക്കു നൽകുകയും ചെയ്യട്ടെ.

താൻ നിങ്ങളുടെമേലും നിങ്ങളുടെ ഭവനങ്ങളിന്മേലും കൃപയും അനുഗ്രഹവും ചൊരിയട്ടെ. നിങ്ങളെയും നിങ്ങളുടെ മരിച്ചവരേയും നീതിമാന്മാരോടും പുണ്യവാന്മാരോടുമൊന്നിച്ച് സ്വർഗ്ഗരാജ്യത്തിന് താൻ യോഗ്യരാക്കിത്തീർക്കട്ടെ. എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ, നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന സ്വർഗ്ഗരാജ്യം അവകാശിച്ചു കൊൾവിൻ എന്നു പറയുന്ന സന്തോഷശബ്ദവും നിങ്ങളെയും അവരെയും താൻ കേൾപ്പിക്കട്ടെ. ആയതു ദൈവമാതാവായ മറിയാമിന്റെയും സകല സഹദേന്മാരുടെയും വിശുദ്ധന്മാരുടെയും മദ്ധ്യസ്ഥപ്രാർത്ഥനയാൽ തന്നെ- ആമ്മീൻ.

(ഒപ്പ്)



## 32-ാം ഓർമ്മപ്പെരുന്നാൾ

അലക്സിയോസ് മാർ തേവോദോന്ന്യാസ് മെത്രാപ്പോലീത്തയുടെ 32-ാം ഓർമ്മപ്പെരുന്നാൾ അദ്ദേഹം കബറടങ്ങിയിട്ടുള്ള റാന്നി പെരുനാട് ബഥനി ആശ്രമത്തിൽ കൊണ്ടാടി.

**തിരുത്ത്:** കഴിഞ്ഞ ലക്കം മാസികയിൽ ഡോ. ഫീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്തായുടെ 83-ാം ജന്മദിനമെന്ന് ചേർത്തിരുന്നത് ശരിയല്ല. 87-ാം ജന്മദിനമാണ് ആഘോഷിച്ചത്.

# സുന്നഹദോസ് തീരുമാനങ്ങൾക്ക് കോടതി അംഗീകാരം

1958 – ലെ സുപ്രീം കോടതി വിധിയെ തുടർന്ന് കാതോലിക്കാ -പാത്രീയർക്കീസ് വിഭാഗങ്ങൾ യോജിക്കുകയും പൗരസ്ത്യ കാതോലിക്കേറ്റിൻെറ കീഴിൽ രണ്ടു ഭാഗത്തേയും മെത്രാപ്പോലീത്താമാർ അണിനിരന്ന് പ്രവർത്തിക്കുകയും ചെയ്തിരുന്നെങ്കിലും ഏതാനും വർഷങ്ങക്കുശേഷം പൗലൂസ് മാർ പീലക്സീനോസ് (പിന്നീട് ശ്രേഷ്ഠ കാതോലിക്കാ), ഏബ്രഹാം മാർ കീമിസ് എന്നീ മെത്രാപ്പോലീത്തമാർ കാതോലിക്കേറ്റിനു വിരുദ്ധമായി പ്രവർത്തിക്കുന്നതായും അന്ത്യോക്യാ പാത്രീയർക്കീസിൻെറ കല്പന പ്രകാരം ഇടവകകൾ സ്വീകരിക്കുന്നതായും പരാതി ലഭിച്ച അവസരത്തിൽ മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസ് അതേപ്പറ്റി അന്വേഷണം നടത്തുകയും അവരുടെ നടപടികളെ ചോദ്യം ചെയ്യുകയും സമാധാനം ബോധിപ്പിക്കാൻ ആവശ്യപ്പെടുകയും ചെയ്തിരുന്നു. എന്നാൽ അവർ സുന്നഹദോസ് തീരുമാനങ്ങൾക്ക് വിധേയരാകാതെ മറുതലിച്ചു നിന്നതിനെ തുടർന്ന് അവരുടെ പേരിൽ ശിക്ഷണ നടപടികൾ എടുക്കുകയും അവരെ മലങ്കര സഭയിൽ മെത്രാപ്പോലീത്താമാരെന്ന നിലയിൽ പ്രവർത്തിക്കുന്നതിൽ നിന്ന് നിരോധിച്ചു കൊണ്ട് സുന്നഹദോസ് പ്രസിഡൻറ് പ. ഔഗേൻ ബാവാ കല്പന പുറപ്പെടുവിക്കുകയും ചെയ്തിരുന്നു. (ഏബ്രഹാം മാർ കീമിസ് മെത്രാപ്പോലീത്തായെ നിരോധിച്ചു കൊണ്ട് പുറപ്പെടുവിച്ച കല്പനയുടെ പകർപ്പ് കഴിഞ്ഞലക്കം മാസികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു). 4-4-1975 ലും 18-4-1975 ലും ചേർന്ന സുന്നഹദോസാണ് ഈ തീരുമാനം എടുത്തത്.

സുന്നഹദോസിൻെറ ഈ തീരുമാനം റദ്ദാക്കണമെന്നും അന്ത്യോക്യാ പാത്രിയർക്കീസ് മുടക്കിയിട്ടുള്ളതിനാൽ സുന്നഹദോസ് പ്രസിഡൻറായി പ്രവർത്തിക്കുവാൻ ഔഗേൻ ബാവായ്ക്ക് അധികാരമില്ലെന്നും കാണിച്ച് കണ്ടനാട് ഭദ്രാസനത്തിൽപ്പെട്ട ചാലപ്പുറത്ത് ജോർജ് കത്തനാർ പരിശുദ്ധ ബാവായേയും,മലങ്കരസഭയിലെ അന്നുണ്ടായിരുന്ന 14 മേത്രാപ്പോലീത്താമാരേയും കക്ഷികളാക്കി എറണാകുളം സബ്കോടതിയിൽ കൊടുത്തിരുന്ന കേസ് ഇരു ഭാഗത്തിൻേറയും വാദം കേട്ടശേഷം തള്ളിക്കളഞ്ഞതായി സ്പെഷ്യൽ കോടതി അഡീഷണൽ ഡിസ്ട്രിക്ട് ജഡ്ജ് ശ്രീ. രാജേന്ദ്രൻ വിധിപ്രഖ്യാപിച്ചു.

'95 ജൂൺ 20-ാം തീയതിയിലെ സുപ്രീം കോടതി വിധിയുടെ അടിസ്ഥാനത്തിൽ ഈ കേസ് നിലനിൽക്കുന്നതല്ല എന്ന് വിധിന്യായത്തിൽ പറഞ്ഞിരിക്കുന്നു.

കൂടാതെ മാർ പീലക്സീനോസ് മെത്രാപ്പോലിത്തായ്ക്ക് 1975 ഏപ്രിൽ 4-ന് സുന്നഹദോസ് നോട്ടീസ് അയച്ചില്ല എന്ന ആരോപണം ശരിയല്ലെന്നും, അന്യായത്തിൽതന്നെ നോട്ടീസ് അയച്ചതായും മറുപടി അയച്ചതായും പറയുന്നത് പരസ്പരവിരുദ്ധമാണെന്നും അവയുടെ കോപ്പികൾ വാദികൾ ഹാജരാക്കിയിട്ടുണ്ടെന്നും ജഡ്ജി ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

രണ്ടു സുന്നഹദോസ് മീറ്റിംഗുകളും കൂടുന്നതിന് മുൻപ് നിയമാനുസരണം നോട്ടീസ് അയച്ചിട്ടും ഹാജരാവുകയോ മറുപടി നൽകുകയോ ചെയ്യാതിരുന്ന സ്ഥിതിക്ക് മാർ പീലക്സിനോസ് മെത്രാപ്പോലീത്തയുടെ മറുപടി കേൾക്കാതെയാണ് സുന്നഹദോസ് തീരുമാനം എടുത്തതെന്ന വാദവും കോടതിതള്ളി.

1974- ൽ ഉഡുപ്പി സിവിൽ കോടതിയിൽ നിന്നുണ്ടായ നിരോധനത്തെ ലംഘിച്ച് ഒന്നാം പ്രതി പരിശുദ്ധ ഔഗേൻ കാതോലിക്കാ ബാവാ മലങ്കര അസ്സോസിയേഷൻ യോഗം വിളിച്ചുകൂട്ടിയതെന്നും ആ യോഗവും അത് തെരഞ്ഞെടുത്ത 11 മുതൽ 15 വരെ പ്രതികളുടെ (ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, തോമസ് മാർ മക്കാറിയോസ്, ജോസഫ് മാർ പക്കോമിയോസ് എന്നിവർ) തെരഞ്ഞെടുപ്പ് റദ്ദാക്കണമെന്നും അന്യായത്തിൽ പറഞ്ഞിരുന്നു. നിരോധനം

# ജോസഫ് മാർ പക്കോമിയോസ് - ഉത്തമസഭാസ്നേഹി

## (ഓർമ്മ ഓഗസ്റ്റ് 19)

ഫാ. സി. എം കുറിയാക്കോസ്

പൗരോഹിത്യ പാരമ്പര്യമുള്ള പൂവത്തുങ്കൽ കുടുംബത്തിൽ ജനിച്ച് പൗരോഹിത്യമാഹാത്മ്യം രുചിച്ചറിഞ്ഞ് അതിൻെറ ഉന്നതശ്രേണിയിലെത്തിച്ചേർന്ന് സഭയ്ക്കും സമൂഹത്തിനും അനുകരണീയവും ശ്രേഷ്ഠവുമായ സവിശേഷതകൾ ദാനം ചെയ്ത മഹൽ വ്യക്തിത്വത്തിൻെറ ഉടമയായിരുന്നു. കാലം ചെയ്ത ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് തിരുമേനി ശാരീരിക സൗന്ദര്യം, നല്ല പെരുമാറ്റം, ഒരിക്കൽ പരിചയപ്പെടുന്നവർ പിന്നീട് ഒരിക്കലും മറക്കാത്ത പ്രകൃതം, അതുകൊണ്ടുതന്നെ തിരുമേനിക്ക് വലിയൊരു സുഹൃത് സമ്പത്തും ഉണ്ടായിരുന്നു. പരിചയവും സുഹൃത് ബന്ധവും സൂക്ഷിക്കുന്ന കാര്യത്തിൽ അതീവ തല്പരനുമായിരുന്നു. പരിചയപ്പെടുന്നവരെ സുഹൃത്താക്കി മാറ്റുവാനും ആ സുഹൃത് ബന്ധം നിലനിർത്തുവാനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. പരിചയപ്പെടുന്നവരുടെ പേരും ഓർമ്മയിൽ സൂക്ഷിക്കുന്ന കാര്യത്തിലും തിരുമേനി വിജയം കൈവരിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ സരസമായ സംഭാഷണശൈലി ഏവരും ഇഷ്ടപ്പെട്ടിരുന്നു.



തിരുമേനിയിലുണ്ടായിരുന്ന നർമ്മബോധം തലമുറകളുടെ വിടവില്ലാത്ത സുഹൃത് സമ്പത്ത് ഉണ്ടാക്കുവാൻ സാധിച്ചു. പ്രായവ്യത്യാസമില്ലാതെയുള്ള സുഹൃത്തുക്കളുണ്ടായിരുന്ന തിരുമേനി അവരുമായി കത്തിടപാടുകളും മറ്റും മുടങ്ങാതെ നടത്തിയിരുന്നതുകൊണ്ടു സുഹൃത്ബന്ധങ്ങളുടെ ദൃഢത വർദ്ധിപ്പിച്ചു. കുഞ്ഞുകുട്ടികൾപോലും കത്തുകൾ അയച്ചാൽ കൃത്യമായി മറുപടി അയയ്ക്കുകയും സാരോപദേശങ്ങളാൽ അവരെ ധന്യരാക്കുകയും ചെയ്യുന്ന സ്വഭാവവും തിരുമേനിയിലുണ്ടായിരുന്നു. ഒരിക്കൽ തിരുമേനിയ്ക്കു മുൻപരിചയമില്ലാതിരുന്ന ഒരു ഭവനത്തിൽ (നമ്മുടെ സഭയിൽപ്പെട്ടതല്ല) ചെന്നപ്പോൾ തിരുമേനി അവിടെയുള്ള കൊച്ച് കുട്ടികളെ വിളിച്ചു അവരുമായി ദൈവികകാര്യങ്ങൾ സംസാരിച്ചത് ആ കുടുംബത്തിലുള്ളവർ ശ്ലാഘിക്കുകയുണ്ടായി. തിരുമേനി തൻെറ ആസ്ഥാനത്ത് വെട്ടിക്കൽ ദയറാ ചാപ്പലിൽ സന്ധ്യാനമസ്കാരം നടത്തുമ്പോൾ ആ പ്രദേശത്തുള്ള അനേകം കുട്ടികൾ അതിൽ വന്നു സംബന്ധിക്കുക പതിവുണ്ടായിരുന്നു. പ്രാർത്ഥനകഴിഞ്ഞു തിരുമനസ്സുകൊണ്ട് എല്ലാ കുട്ടികളേയും വിളിച്ചു കുശലം ചോ

---

*(24-ാം പേജിൻെറ തുടർച്ച)*

ഒന്നും പ്രതിക്ക് 'serve' ചെയ്തതായി രേഖയില്ലെന്നും യോഗം ഭരണഘടനയനുസരിച്ച് നടന്നിട്ടുള്ളതാകയാൽ നിയമാനുസൃതമാണെന്നും അതിലെ തെരഞ്ഞെടുപ്പ് സാധുവാണെന്നും കോടതി വിധിച്ചു.

വാദികൾക്കുവേണ്ടി അഡ്വ. ഇ. വി. ഏബ്രഹാമും പ്രതികൾക്കുവേണ്ടി അഡ്വക്കേറ്റുമാരായ എം. ഏബ്രഹാം , റ്റി. എം. മാത്യു, കെ. ചിന്നൻ എന്നിവരും ഹാജരായി.

## Late H. G. Joseph Mar Pachomios

ഓർമ്മ ആഗസ്റ്റ് 19–ന്

മദ്ധ്യസ്ഥാനുഗ്രഹത്തിന്



ജോർജ്ജും കുടുംബവും

മുളനിൽക്കുന്നതിൽ,

കാവുംഭാഗം, തിരുവല്ല.



## 10–ാം ചരമവാർഷികം

22–8–1997



ഫാ. വി. സി. ഏബ്രഹാം (കാട്ടുരച്ചൻ)

വയത്തല സ്ലീബാ പള്ളിയിൽ

വി. കുർബ്ബാനയോടുകൂടെ ആചരിക്കുന്നു.

"ആചാര്യോ മശിഹാ കൂദാശകളർപ്പിച്ചോ

രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം."

*Inserted by* **FAMILY MEMBERS**

## അഞ്ചാം ചരമ വാർഷികം

10–8–1997



**Rev. Fr. M. K. JACOB**

Achariya Christu Sishya Ashramam, Thadagom

*Inserted by:*

**Beloved Brother T. K. Punnoose**
**& Family**

Mathakasserilaya Parayil Bunglow

Thrukkothamangalam

## പത്താം ചരമവാർഷികം

11–8–97



അന്നമ്മ ചാക്കോ

ആർപ്പിൽ, അരീപ്പറമ്പ്

ദിക്കുകയും അവർപോകുവാൻ തുടങ്ങുമ്പോൾ മധുരപലഹാരങ്ങൾ നല്കുകയും ചെയ്തിരുന്നു. മധുരതരമായ കുശലത്തോടൊപ്പം മധുരംനുകരുവാനും കൂടി സാധിക്കുന്ന കുട്ടികൾക്കു തിരുമേനി ഒരു ഹരം തന്നെയായിരുന്നു.

തിരുമേനി ഒരു മനുഷ്യസ്നേഹിയായിരുന്നു. ശത്രുവിനെ സ്നേഹിക്കണം എന്ന അരുമനാഥൻെറ ഉപദേശം ജീവിതത്തിൽ പ്രാവർത്തികമാക്കുന്നതിൽ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. കക്ഷി വഴക്കിൻെറ ബീഭത്സതയിൽ നട്ടം തിരിയുന്ന അവസര ത്തിലും എതിർ കക്ഷിയിൽപ്പെട്ടവരെ തൻെറ മനുഷ്യസ്നേഹത്തിൻെറ വലയത്തിൽ കൊണ്ടു വരുന്ന കാര്യത്തിൽ തിരുമേനി വിജയിച്ചിരുന്നു. നിരന്തരം തിരുമേനിയെ പരിഹസിക്കുകയും ആക്ഷേപിക്കുകയും ചെയ്തിരുന്ന പലരേയും തൻെറ മനുഷ്യസ്നേഹത്തിൻെറ ആഴം കൊണ്ട് മനം തിരിപ്പിക്കുവാൻ അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട്. അഹങ്കാരത്തോടുകൂടി തിരുമേനിയോടു പെരുമാറിയിരുന്നവരോടും സ്നേഹത്തോടുകൂടിയുള്ള പ്രതികരണം പല പ്രാവിശ്യം ആവർത്തിക്കപ്പെട്ടപ്പോൾ അഹങ്കാരം ശമിപ്പിച്ചുതിരുമേനിയുടെ സ്നേഹഭാജനങ്ങളായി മാറിയവരുമുണ്ട്. സാധുജനങ്ങളോടുള്ള തിരുമേനിയുടെ കരുതൽ വളരെ ശ്ലാഘനീയമായിരുന്നു. തിരുമേനിയുടെ വാസസ്ഥലത്തിൻെറ സമീപത്തുകൂടി കടന്നുപോകുന്ന ഭിക്ഷക്കാരനെ അങ്ങോട്ടു ചെന്നു വിളിച്ചു ഭിക്ഷ കൊടുക്കുന്ന ഒരു വ്യക്തിയായിരുന്നു അദ്ദേഹം. ആണ്ടുതോറും വെട്ടിക്കൽ ദയറായിൽ നടന്നു വരുന്ന പരുമല തിരുമേനിയുടെ പെരുന്നാളിനോടനുബന്ധിച്ചു സാധുജനങ്ങൾക്കായി വസ്ത്രം വിതരണം ചെയ്യുന്നരീതി അദ്ദേഹം ആരംഭിച്ചതാണ്. സാധുക്കളെ അന്വേഷിച്ചു കണ്ടെത്തുന്നതിനും അവർക്കുനല്കേണ്ടതായ വസ്ത്രങ്ങൾ സ്വന്തം കൈകൊണ്ട് തന്നെ ക്രമീകരിച്ചു വിതരണം ചെയ്യുന്നതിനും തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ''ഉപവാസക്കാരനായ നീ ദരിദ്രനെ വിളിച്ച് അവന് ഭക്ഷണം കൊടുക്കണം. അവനിങ്ങോട്ട് വന്നിട്ടല്ല, എന്നാലോ നീ അവൻെറ പിന്നാലെ ചെന്ന് അവൻെറ ഉദരത്തെ നിറയ്ക്കുകയാണ് വേണ്ടത്'' എന്ന വലിയനോമ്പിലെ വ്യാഴാഴ്ച ഒമ്പതാം മണിനേരത്തെ പ്രാർത്ഥനയെ ജീവിതത്തിൽ പ്രാവർത്തികമാക്കിയ തിരുമേനി നമ്മുക്കേവർക്കും മാതൃകയാണ്.

തിരുമേനിയുടെ കൂദാശാനുഷ്ഠാനങ്ങളും ആരാധനകളും ശ്രദ്ധയാകർഷിക്കുന്നവിധം ഹൃദ്യമായിരുന്നു. അനുഗ്രഹിയ്ക്കപ്പെട്ട സ്വരമാധുര്യത്തിൽ, തന്നിൽനിന്നും ബഹിർഗമിക്കുന്ന പ്രാർത്ഥനകളും ആത്മീയ കീർത്തനങ്ങളും അവാച്യമായ സ്വർഗ്ഗീയാനുഭൂതിയിലേക്കു വിശ്വാസികളെ ആനയിക്കുവാൻ ഉതകുന്നതായിരുന്നു. വളരെ നിഷ്ഠയോടുകൂടി ക്രമീകൃതരീതിയിൽ ആരാധന അനുഷ്ഠിക്കുന്നതിൽ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

പ്രത്യേക ഒരുക്കത്തോടുകൂടി വേണം കൂദാശകൾ അനുഷ്ഠിക്കേണ്ടതു എന്നതു തിരുമേനി പാലിച്ചിരുന്നു. പട്ടം കൊട, പള്ളി കൂദാശ മുതലായ കാര്യങ്ങൾ നിർവഹിക്കുന്നതിന് സന്ദർഭമുണ്ടാകുമ്പോൾ പ്രത്യേക നോമ്പ് അനുഷ്ഠിച്ചിരുന്നു. ശുശ്രൂഷകൾ നിർവഹിക്കുമ്പോൾ അതിൽതന്നെ മുഴുവനും ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കും. കൂദാശകാര്യങ്ങളിൽ വളരെയധികം നിശ്ചയം അദ്ദേഹത്തിനുണ്ടായിരുന്നു. ആരാധനകളിലെ ഗീതങ്ങൾ സന്ദർഭത്തിനും കാലത്തിനും അനുസരിച്ചുള്ള രാഗങ്ങളിൽ നിർവഹിക്കുവാനുള്ള കഴിവു ശ്രദ്ധേയമായിരുന്നു.

തിരുമേനിയുടെ സാന്നിദ്ധ്യം എവിടെയും ശ്രദ്ധിക്കപ്പെടുമായിരുന്നു. ഏതു സാഹചര്യത്തിലും ആവശ്യം മനസ്സിലാക്കി പെരുമാറുന്നതിന് തിരുമേനിക്കു സാധിച്ചിട്ടുണ്ട്. എത്ര യാത്ര ചെയ്താലും ക്ഷീണിയ്ക്കാത്ത പ്രകൃതമായിരുന്നു തിരുമേനിയുടേത്. വിദേശത്തും സ്വദേശത്തും നിരവധി യാത്രകൾ ചെയ്ത തിരുമേനി തൻെറ സന്ദർശനം കൊണ്ടും ഉപദേശങ്ങൾ കൊണ്ടും സഭാമക്കളെ ആത്മീയമായി പ്രബുദ്ധരാക്കി. വിദേശരാജ്യങ്ങളിൽ പോലും തിരുമേനിയുടെ സാന്നിദ്ധ്യം ശ്രദ്ധിക്കപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്തിട്ടുള്ള തിരുമേനിയുടെ അമേരിക്കൻ സന്ദർശനവേളയിൽ ന്യൂജേഴ്സി സിറ്റി കോർപറേഷൻ 1977 ജൂലൈ 1-ാം തീയതി "Mar Pachomios Day" ആയി ആചരിക്കുകയുണ്ടായി.

ഏതൊരു വ്യക്തിയേയും ഏറ്റവും കൂടുതൽ ആരോപണവിധേയമാക്കുന്ന വിഷയം

ആണ് സാമ്പത്തിക കാര്യങ്ങൾ. എന്നാൽ അഭി. തിരുമേനിയെ സംബന്ധിച്ചിടത്തോളം അപ്രകാരം ഒരു ആരോപണം ആർക്കും പറയുവാൻ സാധിക്കുകയില്ല. തിരുമേനി ഒരു ദ്രവ്യാഗ്രഹി ആയിരുന്നില്ല എന്നുമാത്രമല്ല തനിക്കു ലഭിച്ചിട്ടുള്ളതും തൻെറ ഉത്തരവാദിത്വത്തിൽ ശേഖരിക്കപ്പെട്ടിട്ടുള്ളതുമായ പണത്തിന് വ്യക്തമായ കണക്കും പ്രയോജനകരമായ വിനിയോഗവും ഉണ്ടായിട്ടുണ്ട്. ഇന്നു കണ്ടനാട് ഭദ്രാസനത്തിൽ കാണുന്ന എല്ലാ കാതോലിക്കേറ്റ് സെൻററുകളും തിരുമേനി പണം പിരിച്ചുണ്ടാക്കിയിട്ടുള്ളതാണ്. ഏതൊരു ഉദ്ദേശ്യത്തിനായി പണം പിരിക്കുന്നുവോ, അതേ ഉദ്ദേശ്യത്തിനായി തന്നെ ആ പണം വിനിയോഗിക്കുന്ന കാര്യത്തിൽ തിരുമേനി വിജയിച്ചിട്ടുണ്ട്. സഭയുടെ Defence fund ലേക്കുപണം പിരിക്കുവാൻ സഭ തിരുമേനിയെയാണ് ചുമതലപ്പെടുത്തിയിരുന്നത്.

''നിങ്ങളോടു ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ; അവരുടെ ജീവാവസാനം ഓർത്തു അവരുടെ വിശ്വാസം അനുകരിപ്പിൻ'' (എബ്രായർ 13:7) എന്ന എബ്രായ ലേഖനകർത്താവിൻെറ ഉപദേശം പക്കോമിയോസ് തിരുമേനിയെ സ്മരിക്കുമ്പോൾ നമുക്കും മാതൃകയായിരിക്കട്ടെ.

❁

# രക്ഷ-ഓർത്തഡോക്സ് വീക്ഷണത്തിൽ

(മാത്യൂസ് മാർ ബർന്നബാസ്)

രക്ഷ അഥവാ നിത്യജീവൻ കരഗതമാകുന്നതിലും വലിയ നേട്ടം ആർക്കും ഉണ്ടാകാനില്ല. നിത്യനായ ദൈവത്തിന്റെ ജീവൻ അഥവാ സമൃദ്ധിയായ ജീവൻ എന്ന് രക്ഷയ്ക്ക് ഒരു നിർവചനം പറയാം. സമവീക്ഷണസുവിശേഷണങ്ങൾ മൂന്നിലും നിത്യജീവനെ പ്രാപിക്കുന്നതിന് എന്ത് ചെയ്യണമെന്ന് കർത്താവിനോട് ചോദിക്കുന്നതായി കാണുന്നു. ''ഒരുവൻ ഓടി വന്ന് അവന്റെ മുമ്പിൽ മുട്ടു കുത്തി'' (മർക്കോ.10:17) എന്ന് നാം വായിക്കുന്നു. ഇഹത്തിലും പരത്തിലുമുള്ള സമൃദ്ധിയായ ജീവൻ അഥവാ രക്ഷ എന്തെന്ന് പരിശോധിക്കാം.

## I. രക്ഷ എന്നാൽ എന്ത്?

പുതിയ നിയമത്തിന്റെ മൂലഭാഷയായ ഗ്രീക്കിൽ, ''പൂർണ്ണമാക്കുന്ന പ്രവർത്തന''ത്തിനാണ് രക്ഷയെന്ന് പറയുന്നത്. ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ (ഉല്പ.1:27;) പാപത്തിൽ വീണു. പാപമെന്ന് പറയുന്നത് സ്വാർത്ഥതയാണ്, ദൈവത്തോടു മറുതലിപ്പാണ്. അതിന്റെ ശമ്പളം മരണമാണ് (റോമാ. 6:23). ലോകത്തിലെ എല്ലാ കഷ്ടതകളും മനുഷ്യന്റെ പാപം നിമിത്തമുണ്ടായി. മനുഷ്യരെ ദൈവികരാക്കി സ്നേഹം കൊണ്ട് നിറയ്ക്കുകയും, പിതാവും പുത്രനും പരിശുദ്ധ റൂഹായും തമ്മിലുള്ള ബന്ധം മനുഷ്യർ തമ്മിൽ ഉണ്ടാക്കുകയും ചെയ്യുകയാണ് രക്ഷ കൊണ്ട് ഉദ്ദേശിക്കുന്നത്.'' നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ..ആകയാൽ നിങ്ങളുടെ സ്വർഗ്ഗീയ പിതാവ് സൽഗുണ പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ'' (വി.മത്താ.15:44-48) എന്ന് കർത്താവ് ഉദ്ബോധിപ്പിക്കുന്നു. വി.പൗലോസ് പറയുന്നത് ''ക്രിസ്തു എന്ന തലയോളം സകലത്തിലും വളരുവാൻ ഇടയാകും'' (എഫെ.4:15) എന്നാണ്. ''ആത്മനിറവുള്ളവരാകുവിൻ'' (എഫേ.5:18) എന്നും വി.പൗലോസ് പറയുന്നു. മനുഷ്യർ തമ്മിൽ ഉണ്ടായിരിക്കേണ്ട ബന്ധത്തെക്കുറിച്ചു കർത്താവ് തന്റെ മദ്ധ്യസ്ഥ പ്രാർത്ഥനയിൽ പറയുന്നത് ശ്രദ്ധിക്കുക. ''പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിന് തന്നെ.'' (വി.യോഹ.17.21)

രക്ഷ ആത്മാവിന് മാത്രമായി പറയുന്നില്ല. കർത്താവ് ആത്മശരീരമനസ്സുകളുടെ നന്മയ്ക്കായി എപ്പോഴും പ്രവർത്തിച്ചിരുന്നു. ''കുരുടർ കാണുന്നു, മുടന്തർ നടക്കുന്നു, കുഷ്ഠരോഗികൾ ശുദ്ധരായി തീരുന്നു; ചെകിടർ കേൾക്കുന്നു; മരിച്ചവർ ഉയിർത്തെഴുന്നേൽക്കുന്നു; ദരിദ്രന്മാരോട് സുവിശേഷം അറിയിക്കുന്നു (വി.ലൂക്കോ.7:22).

സ്വാർത്ഥതയിൽ നിന്നും അനീതിയിൽ നിന്നും അക്രമത്തിൽ നിന്നും അടിമത്വത്തിൽ നിന്നും, വിദേശാധിപത്യത്തിൽ നിന്നും, ദാരിദ്ര്യത്തിൽ നിന്നും, രോഗത്തിൽ നിന്നും, അജ്ഞതയിൽ നിന്നും ഉള്ള മോചനമാണ് രക്ഷയിൽ ഉദ്ദേശിക്കുന്നത്. വിവിധ ജാതികൾ തമ്മിലും, മതങ്ങൾ തമ്മിലും, രാഷ്ട്രങ്ങൾ തമ്മിലും, രാഷ്ട്രീയ പാർട്ടികൾ തമ്മിലും ഉള്ള ശത്രുതയും മത്സരവും ഇല്ലാതെയായി, പരസ്പരം സഹായിക്കുകയും ബഹുമാനിക്കുകയും കൂട്ടായി പൊതുവിന്റെ നന്മയ്ക്കായി പ്രവർത്തിക്കുകയും ചെയ്യുന്ന അന്തരീക്ഷം സംജാതമാക്കുകയും വേണം. ഓരോ വ്യക്തിയും രാഷ്ട്രവും സ്വന്തം താലന്തുകൾ വർദ്ധിപ്പിക്കുകയും പൊതുവിന്റെ നന്മയ്ക്കായി ഉപയോഗിക്കുകയും ചെയ്യുവാനിടയാകണം.

സ്നേഹത്തിൽ നിറയുമ്പോൾ സ്വാർത്ഥത മാറും. വി.യോഹന്നാൻ തന്റെ ലേഖനത്തിൽ പറയുന്നു ''അവൻ നമുക്കു വേണ്ടി തന്റെ പ്രാണനെ വച്ചുകൊടുത്തതിനാൽ നാം സ്നേഹം എന്തെന്ന് അറിഞ്ഞിരിക്കുന്നു. നാമും സഹോദരന്മാർക്ക് വേണ്ടിയും പ്രാണനെ വച്ചുകൊടുക്കേണ്ടതാകുന്നു. എന്നാൽ ഈ ലോകത്തിലെ വസ്തു വകയുള്ളവർ ആരെങ്കിലും തന്റെ സഹോദരന് മുട്ടുള്ളത് കണ്ടിട്ട് അവനോട് മനസ്സലിവ് കാണിക്കാഞ്ഞാൽ, ദൈവത്തിന്റെ സ്നേഹം

അവനിൽ എങ്ങനെ വസിക്കും?'' (I യോഹ3:16,17) ''ആത്മാവിൻെറ ഫലമോ, സ്നേഹം, സന്തോഷം സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയ ജയം'' (ഗലാ.5:22,23).

### II. യേശുക്രിസ്തു ലോകരക്ഷിതാവാണ്

''വചനം ജഡമായി തീർന്ന്, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു''(വി.യോ.1:14). കർത്താവ് ദൈവത്തിൻെറ അവതാരമാണ്. താൻ പാപരഹിതനുമാണ്. തൻെറ വാക്കുകൾ ഇത് തെളിയിക്കുന്നു. ''നിങ്ങളിൽ ആര് പാപത്തെക്കുറിച്ച് എന്നെ ബോധം വരുത്തുന്നു? ഞാൻ സത്യം പറയുന്നു എങ്കിൽ നിങ്ങൾ വിശ്വസിക്കാത്തത് എന്തുകൊണ്ട്?'' (വി.യോഹ.8:46) ''ഞാൻ എപ്പോഴും അവന് പ്രസാദമുള്ളത് ചെയ്യുന്നതുകൊണ്ട് അവൻ എന്നെ ഏകനായി വിട്ടിട്ടില്ല.'' (വി.യോഹ.8:29) പാപരഹിതനായ ദൈവത്തിന് മാത്രമേ പാപത്തിന് പരിഹാരമുണ്ടാക്കാൻ സാധിക്കൂ.

പരീക്ഷകളെയും കഷ്ടതകളെയും അതിജീവിച്ച തനിക്ക്, പരീക്ഷകളിലും കഷ്ടതയിലുമിരിക്കുന്നവരെ സഹായിപ്പാൻ കഴിയും. ''താൻ തന്നെ പരീക്ഷീനായി കഷ്ടമനുഭവിച്ചിരിക്കയാൽ പരീക്ഷിക്കപ്പെടുന്നവർക്ക് സഹായിപ്പാൻ കഴിയുന്നവനാകുന്നു.'' (എബ്രാ.2:18)

തന്നിൽ വസിക്കുന്നവർക്ക് സമൃദ്ധിയായി ഫലം കായ്ക്കാൻ സാധിക്കുമെന്ന് താൻ ഉറപ്പു നൽകുന്നു. ''ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളുമാകുന്നു. ഒരുവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും. എന്നെ പിരിഞ്ഞ് നിങ്ങൾക്ക് ഒന്നും ചെയ്വാൻ കഴികയില്ല.'' (വി.യോഹ.15:5)

### III. യേശുക്രിസ്തുവിനെ കൂടാതെ രക്ഷയില്ല

''യേശു അവനോട്: ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു. ഞാൻ മുഖാന്തരമല്ലാതെ ആരും പിതാവിൻെറ അടുക്കൽ എത്തുന്നില്ല'' (വി.യോഹ.14:6) വി.പത്രോസ് പറയുന്നു. ''മറ്റൊരുവനിലും രക്ഷയില്ല. നാം രക്ഷിക്കപ്പെടുവാൻ, ആകാശത്തിൻ കീഴിൽ, മനുഷ്യരുടെ ഇടയിൽ അറിയപ്പെട്ട വേറൊരു നാമവുമില്ല.'' (അപ്പോ.4:12) അതുകൊണ്ടത്രെ പാതാളത്തിലും സുവിശേഷം അറിയിച്ചത്. ''ആത്മാവിൽ അവൻ ചെന്ന്, പണ്ട് നോഹയുടെ കാലത്ത്, പെട്ടകം ഒരുക്കുന്ന സമയം, ദൈവം ദീർഘക്ഷമയോടെ കാത്തിരിക്കുമ്പോൾ അനുസരിക്കാത്തവരായി, തടവിലുള്ള ആത്മാക്കളോട് പ്രസംഗിച്ചു.'' ( I പത്രോസ് 3:19).

എന്നാൽ ക്രിസ്തു മതത്തിൽ മാത്രമേ യേശുക്രിസ്തു പ്രവർത്തിക്കുന്നുള്ളൂ എന്ന് പറയാൻ സാദ്ധ്യമല്ല.

### IV. യേശുക്രിസ്തുവിൻെറ രക്തത്തിൽ കൂടിരക്ഷ പ്രാപിക്കുന്നു

''അവൻെറ പുത്രനായ യേശുവിൻെറ രക്തം സകല പാപവും പോക്കി നമ്മെ ശുദ്ധീകരിക്കുന്നു.'' ( I യോഹ.1.7) എന്ന് വി. യോഹന്നാൻ പറയുന്നു. വി.യോഹന്നാൻ സ്നാപകൻെറ സാക്ഷ്യവും ശ്രദ്ധിക്കുക. ''ഇതാ, ലോകത്തിൻെറ പാപത്തെ ചുമക്കുന്ന ദൈവത്തിൻെറ കുഞ്ഞാട്'' (വി.യോഹ.1:29) കർത്താവും ഇക്കാര്യം ഉറപ്പിച്ചു പറയുന്നു. ഇത് പാപമോചനത്തിനായി ചൊരിയുന്ന പുതിയ ഉടമ്പടിക്കുള്ള എൻെറ രക്തം.'' (വി.മത്തായി. 26-28).

(തുടരും)

# വാർത്തകൾ



## ജീവചരിത്ര പ്രകാശനവും 'സഭാതാര' അവാർഡുദാനവും

**പത്തനംതിട്ട:** സഭാകവി സി. പി. ചാണ്ടിയുടെ ജീവചരിത്രമായ ''സഭാകവി സി. പി. ചാണ്ടി: മലങ്കര സഭയുടെ സ്വർഗ്ഗീയ കിന്നരം'' എന്ന പുസ്തകത്തിന്റെ പ്രകാശനം പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു. ഇതോടനുബന്ധിച്ചു പ. ബാവാ സി. പി. ചാണ്ടിക്കു 'സഭാതാരകം' എന്ന അവാർഡു നൽകുകയും അദ്ദേഹത്തെ പൊന്നാടഅണിയിക്കുകയും ചെയ്തു.

സഭയുടെ ആരാധനകൾ സുറിയാനിയിൽ നിന്നു സുന്ദരമായ മലയാളത്തിലേക്കു വിവർത്തനം ചെയ്ത സി. പി. ചാണ്ടിയുടെ സേവനം ഒരു കാലത്തും സഭയ്ക്കു വിസ്മരിക്കാനാവില്ലെന്നും സഭയുടെ കടപ്പാട് അതുല്യമാണെന്നും ബാവ അനുസ്മരിച്ചു. പത്തനംതിട്ട സെൻറ് സ്റ്റീഫൻസ് കത്തീഡ്രലിൽ ചേർന്ന യോഗത്തിൽ എം. റ്റി. സി. പ്രിൻസിപ്പൽ റവ. ഡോ. കെ. എൽ. മാത്യു വൈദ്യൻ അദ്ധ്യക്ഷത വഹിച്ചു. തെയോഫോറസ് റമ്പാച്ചൻ, ഡോ. സാമുവൽ ചന്ദനപ്പള്ളി, ഫാ. കെ. വി. സാമുവേൽ, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ പ്രസംഗിച്ചു. പുസ്തകത്തിന്റെ എഡിറ്റർമാരിൽ ഒരാളായ കെ. വി. മാമ്മൻ പുസ്തക പ്രകാശനത്തിനു പ. ബാവായെ ക്ഷണിച്ചുകൊണ്ട് പ്രസംഗിച്ചു. ആദ്യകോപ്പി സി. പി. ചാണ്ടിയുടെ സഹോദരപുത്രനായ ഏബ്രഹാം സി. തോമസ് (കോയമ്പത്തൂർ) ഏറ്റു വാങ്ങി കുടുംബത്തിന്റെ കൃതജ്ഞത പ്രകാശിപ്പിച്ചു. സി. പി. ചാണ്ടി മറുപടി പറഞ്ഞു. കുറിയാക്കോസ് മാർ ക്ലിമ്മീസ് തിരുമേനിയുടെ സന്ദേശവും വായിച്ചു. എം. ജി. ഒ. സി. എസ്. എം. (കോട്ടയം) പ്രസിദ്ധപ്പെടുത്തിയ ഈ പുസ്തകത്തിനു 25 രൂപയാണു വില.

## ഭവന സഹായ പദ്ധതി:
### റിപ്പോർട്ടും കണക്കും പ്രകാശനം ചെയ്തു.

**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സഭയുടെ ഭവന സഹായ പദ്ധതി ആരംഭിച്ചിട്ട് അഞ്ചുവർഷങ്ങൾ തികഞ്ഞു. അഞ്ചാമതു റിപ്പോർട്ടും കണക്കും പരി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി, അഭി ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായ്ക്ക് നൽകി പ്രകാശനം ചെയ്തു. മൊത്തം ഇതുവരെ 1120 അപേക്ഷകർക്ക് 47 ലക്ഷം രൂപാ നൽകിയിട്ടുണ്ട്.

ഈ വർഷം 200 പേർക്ക് കൂടി കേന്ദ്ര സഹായമായി 5000 രൂപാ വീതം നൽകുവാൻ സെൻട്രൽ കമ്മറ്റി തീരുമാനിച്ചു. അതിലേക്കാവശ്യമായ 10 ലക്ഷം രൂപാ സ്ഥാപനങ്ങളിൽ നിന്നും വ്യക്തികളിൽ നിന്നും സംഭാവനയായി പ്രതീക്ഷിക്കുന്നുണ്ട്. സംഭാവനകൾ പരി. കാതോലിക്കാ ബാവാ തിരുമേനിയുടെ പേർക്ക് അയച്ചു കൊടുക്കേണ്ടതാണ്.

കേന്ദ്ര വിഹിതം കൂടാതെ അതത് മെത്രാസനത്തിൽ നിന്നും ഇടവകയിൽ നിന്നും ലഭിക്കുന്ന തുകയും ചേർത്ത് അപേക്ഷകന്റെ പങ്കാളിത്തത്തോടും കൂടി ഇടവക കമ്മറ്റിയുടെ ചുമതലയിലാണ് ഭവനങ്ങൾ നിർമ്മിക്കുന്നത്.

പരി. കാതോലിക്കാ ബാവാ തിരുമേനി രക്ഷാധികാരിയും അഭി. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത പ്രസിഡൻറായും റമ്പാൻ തെയോഫോറസ് കോർ എപ്പിസ്കോപ്പ, റവ. ഫാ. പി. വി. വറുഗീസ്, റവ. ഫാ. റ്റി. ജെ. അലക്സാണ്ടർ, ശ്രീ. എം. റ്റി. പോൾ, പ്രൊഫ. ഇ. ജെ. ജോൺ, ശ്രീ. എ. കെ. തോമസ് (കൺവീനർ), മെത്രാസന സെക്രട്ടറിമാർ എന്നിവരടങ്ങുന്ന കേന്ദ്ര കമ്മറ്റിയാണ് ഈ പദ്ധതിയുടെ പ്രവർത്തനങ്ങൾ നടത്തുന്നത്.

## മദ്ധ്യസ്ഥപ്രാർത്ഥന, ധ്യാനം

**പരുമല :** മലങ്കര ഓർത്തഡോക്സ് സഭ പ്രാർത്ഥനയോഗത്തിന്റെ ആഭിമുഖ്യത്തിൽ പരുമല സെമിനാരി ദേവാലയത്തിൽ വെച്ച് ഓഗസ്റ്റ് 9 – ന് രാവിലെ 7 മുതൽ മദ്ധ്യസ്ഥപ്രാർത്ഥന, ധ്യാനം തുടങ്ങിയ പരിപാടികളോടുകൂടി 'യേശുവിന്റെ പാദത്തിൽ ഒരു ദിവസം' എന്ന പരിപാടി നടത്തി. പ. കാതോലിക്കാ ബാവാ പരിപാടി ഉദ്ഘാടനം ചെയ്തു.

പ്രാർത്ഥനായോഗം പ്രസിഡന്റ് അഭിവന്ദ്യ കുറിലോസ് മാർ ക്ലീമീസ് തിരുമേനി, വൈസ് പ്രസിഡന്റ് ഫാ. റ്റി. ജി. സഖറിയ, സെക്രട്ടറി ഫാ. പി. വി. വർഗ്ഗീസ്, ഫാ. വർഗ്ഗീസ് ജോൺ (കാരുണ്യം സെന്റർTVM), ഫാ. റ്റി. ജെ. അലക്സാണ്ടർ(TVM) ഓർഗനൈയ്സിംഗ് സെക്രട്ടറി പോൾ സിനിരാജ് തുടങ്ങിയവർ നേതൃത്വം നൽകി.

രോഗം, സമാധാനമില്ലായ്മ, കുടുംബത്തകർച്ച, സാമ്പത്തിക ഞെരുക്കം, കുഞ്ഞുങ്ങളുടെ പ്രശ്നങ്ങൾ തുടങ്ങി ജീവിതത്തിൽ ഭാരപ്പെടുത്തുന്ന എല്ലാ വിഷയങ്ങളും ഓർത്ത് പ്രാർത്ഥനാവലയത്തിൽ പ്രത്യേകം പ്രാർത്ഥനകൾ നടത്തി.

❁

## പ്രതിനിധി സമ്മേളനം

ചെങ്ങന്നൂർ ഭദ്രാസനത്തിലെ യുവജനപ്രസ്ഥാനപ്രവർത്തകസമ്മേളനം ജൂലൈ 5-നു ശനിയാഴ്ച ബഥേൽ അരമനയിൽ ചേർന്നു. തോമസ് മാർ അത്താനാസ്യോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. പ്രസ്ഥാനം പ്രസിഡന്റ് യാക്കൂബ് മാർ ഐറേനിയോസ് മുഖ്യപ്രഭാഷണം നടത്തി. യുവാക്കൾ നിക്ഷേപമാണെന്നും അത് ശരിയായി വിനിയോഗിച്ചാൽ പലിശസഹിതം തിരികെ ലഭിക്കുമെന്നും തിരുമേനി പ്രസ്താവിച്ചു. യുവാക്കൾ അവസരത്തിനൊത്ത് ഉയർന്ന് സഭയുടെയും സമൂഹത്തിന്റെയും ഭാവി ശോഭനമാക്കണമെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു.

ഭദ്രാസന സെക്രട്ടറി ജേക്കബ് ഉമ്മൻ വാർഷിക പരിപാടികൾ വിശദീകരിച്ചു. ഫാ. കെ. വി. പോൾ, ഫാ. ജോബ്സൺ, ജോസഫ് ജോസഫ്, ജോ, ലാലൻ എന്നിവർ പ്രസംഗിച്ചു. ഫാ. ഗീവറുഗീസ് ജോൺ സ്വാഗതവും മാത്യു ജി. മനോജ് കൃതജ്ഞതയും പറഞ്ഞു.

❁

## ഭദ്രാസന പൊതുയോഗം

**കാനഡ:** യുറോപ്പ് ഭദ്രാസന പൊതുയോഗം ന്യൂയോർക്ക് റൊക്ക്ലിൻഡ് കൗണ്ടിയിലുള്ള സെന്റ് ഗ്രീഗോറിയോസ് മിഷ്യൻ സെന്ററിൽ ഭദ്രാസനാധിപൻ ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടി.

ഭദ്രാസന സെക്രട്ടറിയായി ഫാ. ജോർജ് ഡാനിയേൽ, ട്രസ്റ്റിയായി ശ്രീ. മാറ്റ് മാത്യൂസ്, കൗൺസിൽ അംഗങ്ങളായി ഫാ. ഫിലിപ്പോസ് ഫിലിപ്പ്, ഫാ. എം. എസ് സ്കറിയ (ലണ്ടൻ), ഫാ. എം. ഒ. ജോൺ, ഫാ. ജോയി സ്ലീബി, ഫാ. പി. കെ. മാത്യു, ശ്രീ. സാബു ജോർജ് (ജർമ്മനി), ശ്രീ. കെ. എ. മാത്യു (ലണ്ടൻ), തോമസ് നാടാവള്ളിൽ (കാനഡ), ശാമുവേൽ മാത്തുണ്ണി (വാൻകുവർ), അലക്സ് ജേക്കബ് (കാനഡ) എന്നിവരേയും ഓഡിറ്ററായി കോശികുഞ്ഞി(ടൊറൊൻഡോ)നെയും തെരഞ്ഞെടുത്തു.

ഫാ. ഫിലിപ്പോസ് ഫിലിപ്പിനെ മെത്രാപ്പോലീത്തായുടെ പ്രിൻസിപ്പൽ സെക്രട്ടറിയായി നിയമിച്ചു.

❁

## മദ്ധ്യസ്ഥപ്രാർത്ഥന

**കുളനട :** ചെങ്ങന്നൂർ ഭദ്രാസന ആഭ്യന്തര സുവിശേഷ സംഘത്തിന്റെ നേതൃത്വത്തിൽ മദ്ധ്യസ്ഥപ്രാർത്ഥനാധ്യാനം കഴിഞ്ഞ ജൂലൈ 17-ന് മാന്തളിർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ കുളനട ജംഗ്ഷനിലുള്ള ചാപ്പലിൽ നടന്നു. ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസ് തിരുമനസുകൊണ്ട് യോഗം ഉദ്ഘാടനം ചെയ്തു. ഫാ. ടി. ജെ.. അലക്സാണ്ടർ (തിരുവനന്തപുരം), പ്രാർത്ഥനയോഗം കോ-ഓർഡിനേറ്റർ ഫാ. കെ. റ്റി. വറുഗീസ് എന്നിവർ നേതൃത്വം നൽകി. പ്രത്യേകം മദ്ധ്യസ്ഥ പ്രാർത്ഥനകൾ നടത്തി.

❁

## യാത്രയയപ്പ്

പുറമറ്റം സെന്റ് മേരീസ് പള്ളിയിലെ മൂന്നുവർഷത്തെ സേവനത്തിനുശേഷം മല്ലപ്പള്ളി ബഥസ്ദാ സെന്റ്ജോൺസ് പള്ളിയിലേക്കു സ്ഥലം മാറിപോകുന്ന ഫാ. തോമസ് കല്ലോലിക്കലിനു ഇടവകയുടെയും, സൺഡേസ്കൂൾ,

പ്രാർത്ഥനയോഗങ്ങൾ, സ്ത്രീസമാജം, യുവജനസമാജം തുടങ്ങിയ അദ്ധ്യാത്മീക സംഘടനകളുടെയും ആഭിമുഖ്യത്തിൽ ജൂൺ 15ന് യാത്രയയപ്പു നൽകി.



### വീഡിയോ പ്രകാശനം ചെയ്തു

മലങ്കര ഓർത്തഡോക്സ് സഭയുടെ "വിശ്വാസ ആചാരങ്ങളെ കുറിച്ച് ഒരു ലഘുപഠനം" വീഡിയോ കാസറ്റിൽ അമേരിക്കൻ ഭദ്രാസന മർത്തമറിയം വനിതാ സമാജത്തിൻെറ ആഭിമുഖ്യത്തിൽ തയ്യാറാക്കി. ബ്രോങ്ക്സ് സെൻറ് മേരീസ് പള്ളിയിൽ നടന്ന ഏകദിന സമ്മേളനത്തിൽ വച്ച് സമാജം വൈസ് പ്രസിഡൻറ് ഫാ. ജേക്കബ്ബ് ഫിലിപ്പ് മാത്യൂസ് മാർ ബർന്നബാസ് തിരുമേനിക്ക് കോപ്പി നൽകി കാസറ്റിൻെറപ്രകാശനകർമ്മം നിർവ്വഹിച്ചു. റവ. ഡോ. മാത്യു വൈദ്യൻ, റവ. ഫാ. എം. സി. ചെറിയാൻ, റവ. ഡോ. വറുഗീസ് ജോൺ എന്നിവർ വിവിധ വിഷയങ്ങളെക്കുറിച്ച് ഇതിൽ പ്രതിപാദിക്കുന്നു. രണ്ടര മണിക്കൂർ നീണ്ടു നിൽക്കുന്ന ഈ വീഡിയോ വളരെ ആകർഷണീയമായ രീതിയിൽ അമേരിക്കയിൽ വച്ച് തന്നെയാണ് തയ്യാറാക്കിയത്. ആർട്ടിസ്റ്റ് തിരുവല്ല ബേബിയുടെ കലാവിരുന്ന് ഇതിനെ കൂടുതൽ ആകർഷണീയമാക്കുന്നു. പ്രഭാഷണം കൂടാതെ മാർത്തോമ്മാ ശ്ലീഹായുടെ വരവ്, പത്തുകന്യകന്മാർ, ശമര്യക്കാരി സ്ത്രീയുടെ സംഭാഷണം, യേശുവിനെ പരിമളതൈലം പൂശുന്നത് ഇവയെല്ലാം നാടകരൂപത്തിൽ ചിത്രീകരിച്ചിട്ടുണ്ട്. സഭയുടെ സുപ്രധാന കേന്ദ്രങ്ങളും, കാതോലിക്കാ ന്മാരുടെ ചിത്രങ്ങളും, ക്രിസ്തീയ ഗാനങ്ങളും ഉൾപ്പെട്ട ഈ കാസറ്റ് ഫാദർ ജേക്കബ് ഫിലിപ്പ്, സെക്രട്ടറി ലിസിയമ്മ കുരുവിള, ട്രഷറർ സരോജ വറുഗീസ് എന്നിവരുടെ പരിശ്രമം കൊണ്ടാണ് ഇത്രയും മനോഹരമായി പുറത്തിറക്കുവാൻ സാധിച്ചത്.

ബ്രോങ്ക്സ് സെൻറ് മേരീസ് പള്ളി വികാരി ഫാ. എം. കെ. ചെറിയാൻ സ്വാഗതവും, മഹിളാസമാജം ജനറൽ സെക്രട്ടറി ലിസമ്മ കുരുവിള നന്ദിയും പറഞ്ഞു.



## സഭാവിശേഷദിവസങ്ങൾ

ആഗസ്റ്റ് 19 : ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 6-ാം ഓർമ്മ (മുളക്കുളം കർമ്മേൽ കുന്നുപള്ളി) 24-ൽ മാർമത്തിയാസ് ശ്ലീഹായുടെ ഓർമ്മ, 29 : യോഹന്നാൻ ശ്ലീഹായുടെ ശിരഛേദനത്തിൻെറ ഓർമ്മ, 31: മാത്യൂസ് മാർ ഇവാനിയോസ് മെത്രാപ്പോലീത്തായുടെ 17-ാം ഓർമ്മ, (പാമ്പാടി ദയറ) സെപ്റ്റംബർ 2 : യൂയാക്കീം മാർ കൂറീലോസ് മെത്രാപ്പോലീത്തായുടെ 123-ാം ഓർമ്മ (മുളന്തുരുത്തിപള്ളി) 7 : മദ്ധ്യസ്ഥ പ്രാർത്ഥനാദിനം 8 :വി. ദൈവമാതാവിൻെറ ജനനപ്പെരുന്നാൾ 14 : സ്ലീബാപ്പെരുന്നാൾ



## ഒ. വി. ബി. എസ് ഗാനങ്ങൾ

ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾ സ്കൂളിൻെറ 1998 - ലേക്കുള്ള തീം (ചിന്താവിഷയം) 'നമ്മുടെ പ്രത്യാശയായ ക്രിസ്തു' (1. തിമോ. 1:1) എന്നതാണ്. ഈ ചിന്താവിഷയത്തെ അടിസ്ഥാനമാക്കിയും അല്ലാതെയുമുള്ള ഗാനങ്ങൾ ക്ഷണിച്ചുകൊള്ളുന്നു. ഗാന ങ്ങൾ രചിച്ച് ട്യൂൺ ചെയ്ത് കാസറ്റു സഹിതം അയച്ചു തരുന്നത് ഏറ്റവും പ്രയോജനകരമായിരിക്കും. ഗാനങ്ങൾ ലളിതവും ലഘുവുമായിരിപ്പാൻ പ്രത്യേകം ശ്രദ്ധിക്കുക. ഗാനങ്ങളും കാസറ്റുകളും 1997 ഒക്ടോബർ 31 - നകം കേന്ദ്ര ആഫീസിലേക്ക് ഒ. വി. ബി. എസ് ഡയറക്ടറുടെ പേർക്ക് ഒ. എസ്. എസ്. എ. ഇ. ആഫീസ്, ദേവലോകം, കോട്ടയം - 38 എന്ന വിലാസത്തിൽ അയച്ചു തരണമെന്ന് കെ.വി. തോമസ് (ഡയറക്ടർ) അറിയിക്കുന്നു.



### പൗലോസ് റമ്പാൻ



മൈലപ്ര മാർ കുറിയാക്കോസ് ആശ്രമ സെക്രട്ടറിയും ധ്യാന ഗുരുവുമായ ഫാ. പി. എൻ. പോളിന് ആശ്രമചാപ്പലിൽ വച്ച് പ. കാതോലിക്കാ ബാവാ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമനസ്സിലെ സഹകരണത്തോടെ റമ്പാൻ സ്ഥാനം നൽകി. മൈസൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദാനന്തര ബിരുദം നേടിയ ഇദ്ദേഹം ഇപ്പോൾ ക്രിസ്ത്യൻ മിസ്റ്റിസിസത്തിൽ ഗവേഷണം നടത്തുന്നുണ്ട്.

## സണ്ടേ സ്കൂൾ വാർത്തകൾ



### മേഖലാ സമ്മേളനങ്ങൾ

ഡയറക്ടന്മാർ, അദ്ധ്യാപകപ്രതിനിധികൾ, ഇൻസ്പെക്ടന്മാർ തുടങ്ങിയവരുടെ മേഖലാസമ്മേളനങ്ങൾ ഓഗസ്റ്റു മാസത്തിൽ 5 സ്ഥലങ്ങളിൽ വച്ച് നടത്തുന്നതാണ്. സമ്മേളനങ്ങളിൽ സെമിനാരി അദ്ധ്യാപകരും സൺഡേസ്കൂൾ പ്രവർത്തനങ്ങളിൽ പരിചയസമ്പത്ത് ഉള്ള ആളുകളും നേതൃത്വം വഹിക്കും. സമ്മേളനങ്ങളിലേക്ക് പള്ളിച്ചെലവിൽ പ്രവർത്തകരെ അയക്കണമെന്ന് ഇടവക മെത്രാപ്പോലീത്താ മാർ പള്ളികൾക്ക് കല്പന അയച്ചിട്ടുണ്ട്.

### ഏകദിന ക്യാമ്പ്

പഴഞ്ഞി: അഖിലമലങ്കര സൺഡേസ്കൂൾ പഴഞ്ഞി ഡിസ്ട്രിക്ട് ഏകദിനക്യാമ്പ് കഴിഞ്ഞ മെയ് 1 - ന് മങ്ങാട് മാർ ഗ്രീഗോറിയോസ് പള്ളിയിൽ നടന്നു. വി. കുർബ്ബാനയ്ക്കുശേഷം ക്യാമ്പ് ആരംഭിച്ചു. വെരി. റവ. കെ. സി. ജോസഫ് കോറെപ്പിസ്ക്കോപ്പ പതാക ഉയർത്തി ക്യാമ്പ് ഉദ്ഘാടനം ചെയ്തു. ഫാ. ജോർജ് ചീരൻ, പ്രൊഫ. ചാക്കോ കാക്കശ്ശേരി എന്നിവർ ക്ലാസ്സുകൾ എടുത്തു.

ഡോ. മാർ അപ്രേം മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ സമാപന സമ്മേളനത്തിൽ അർമ്മീനിയയിലെ മി. ജോയാക്കിൽ മുഖ്യാതിഥിയായിരുന്നു. ചടങ്ങിൽ പട്ടത്വ രജത ജൂബിലി ആഘോഷിക്കുന്ന ഫാ. ജോസഫ് ചീരൻ, ഫാ. ഗീവറുഗീസ് കൊള്ളന്നൂർ എന്നിവരെ അനുമോദിച്ചുകൊണ്ട് സി. വി. ഉക്രു സംസാരിച്ചു. അഖില മലങ്കര അടിസ്ഥാനത്തിൽ ആറാം ക്ലാസ്സിൽ ഒന്നാമതായി വിജയിച്ച കുമാരി നിസ്സി ജോൺ റ്റി. യെയും യോഗം അനുമോദിച്ചു. കെ. സി. ജോസഫ് കോറെപ്പിസ്ക്കോപ്പാ, ഭദ്രാസന ഡയറക്ടർ സി. വി. ഉല്ലാസ്, കാട്ടക്കാമ്പാൽ പഞ്ചായത്ത് പ്രസിഡൻറ് ശ്രീമതി സുമ ജോബ് എന്നിവർ ആശംസകൾ അർപ്പിച്ചു.

പള്ളി വികാരി ഫാ. സണ്ണി ചാക്കോ സ്വാഗതവും, അദ്ധ്യാപക പ്രതിനിധി എ. ഐ. എബ്രഹാം റിപ്പോർട്ടും ഇൻസ്പെക്ടർ സുകു കെ. ഇട്ട്യേശൻ നന്ദിയും പറഞ്ഞു.

### സാനു മാത്യു



യുവജനപ്രസ്ഥാനം നടത്തിയ 'യുവപ്രതിഭ' മത്സരത്തിൽ ഒന്നാം സ്ഥാനം നേടി സ്വർണ്ണമെഡൽ കരസ്ഥമാക്കിയ തോട്ടപ്പുഴ മാർ ഗ്രീഗോറിയസ് ഇടവകാംഗം ശ്രീ. സാനു മാത്യു. ഫാ. ടി. സി. മത്തായി മെമ്മോറിയൽ അഖില മലങ്കര പ്രസംഗമത്സരത്തിനും ഒന്നാംസ്ഥാനം നേടി. യുവജനപ്രസ്ഥാനം അഖില മലങ്കര തലത്തിൽ നടത്തിയിട്ടുള്ള നിരവധി പ്രസംഗം, ക്വിസ് മത്സരങ്ങളിൽ ഒന്നാം സ്ഥാനം നേടിയിട്ടുണ്ട്. സൺഡേസ്കൂൾ മത്സരപരീക്ഷയിൽ 10-ാം ക്ലാസ്സിൽ ഒന്നാം റാങ്കും (1992) 12-ാം ക്ലാസ്സിൽ മൂന്നാം റാങ്കും (1994) നേടി സ്വർണ്ണമെഡലുകൾ കരസ്ഥമാക്കിയ ഇദ്ദേഹം ഉമയാറ്റുകര ഡിസ്ട്രിക്ട് സൺഡേസ്കൂൾ ഇൻസ്പെക്ടർ കെ. എം. മത്തായിയുടെ പുത്രനും മാവേലിക്കര College of Applied Sciences (IHRDE) - ൽ B. Sc. (Computer Science) വിദ്യാർത്ഥിയുമാണ്.

### വിദ്യാഭ്യാസ സഹായം

കേരളത്തിൽ ഓർത്തഡോക്സ് സഭവക കോളേജുകളിൽ പ്രീഡിഗ്രി, ഐ. റ്റി. ഐ, ഐ. റ്റി. സി കോഴ്സുകളിൽ പഠിച്ചുകൊണ്ടിരിക്കുന്ന നിർദ്ധനരായ ഏതാനും വിദ്യാർത്ഥികൾക്ക് മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക വിദ്യാഭ്യാസ സ്കോളർഷിപ്പുകൾ നൽകുന്നു. അപേക്ഷകർ ഓർത്തഡോക്സ് സഭാംഗങ്ങൾ ആയിരിക്കണം. അപേക്ഷകൾ Muscat Schoolarship, Malankara Sabha, Devalokam P. O. Kottayam- 686038 എന്ന മേൽവിലാസത്തിൽ പഠിയ്ക്കുന്ന സ്ഥാപനത്തിലെ പ്രിൻസിപ്പൽ സാക്ഷ്യപ്പെടുത്തിയ കോഴ്സ് സർട്ടിഫിക്കേറ്റ്, (ഫോട്ടോസ്റ്റാറ്റ് പരിഗണിക്കുന്നില്ല) ഇടവകവികാരിയുടെ സാക്ഷ്യപത്രം എന്നിവ സഹിതം അയച്ചു കൊടുക്കണം. അപേക്ഷകൾ നേരിട്ട് മസ്ക്കറ്റിലേയ്ക്ക് അയയ്ക്കരുത്.

**വികാരി**




പുത്തൻകാവ്
കൊച്ചുതിരുമേനിയുടെ
ജന്മ ശതാബ്ദി
ആഘോഷം
മഹാരാഷ്ട്രാ
ഗവർണർ
ഡോ. പി.സി.
അലക്സാണ്ടർ
ഉത്ഘാടനം
ചെയ്യുന്നു.



സഭയുടെ ഭവനദാന സഹായ പദ്ധതിയുടെ അഞ്ചാം വാർഷിക റിപ്പോർട്ട് ഭവനദാന കമ്മറ്റി പ്രസിഡൻറ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ. കാതോലിക്കാ ബാവായെ ഏല്പിക്കുന്നു.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038




## സുവാർത്താ ന്യൂസ്

*......ഈ ചെറിയവരിൽ ഒരുവന് ഒരു നല്ല പുസ്തകം കൊടുത്താൽ അതിൻെറ പ്രതിഫലം ലഭിക്കാതെ പോകുമോ?*

**-തോമസ് അകെമ്പിസ്-**

നിങ്ങളുടെ സഹോദരനോ സഹോദരിയ്ക്കോ മകനോ മകൾക്കോ സ്നേഹിതർക്കോ അവരുടെ ജന്മദിനം, വിവാഹം, ഉന്നതവിജയം തുടങ്ങിയ വിശേഷ അവസരങ്ങളിൽ സമ്മാനിക്കാവുന്ന ഏറ്റവും നല്ല ഒരു ഗ്രന്ഥമേതെന്നു പറയട്ടെ!

### വഴിയും സത്യവും – ഡോ. സ്റ്റാൻലി ജോൺസ്

ഡോ. സ്റ്റാൻലി ജോൺസ് രചിച്ച The way യുടെ പരിഭാഷ. 365 ദിവസത്തേക്കുള്ള ധ്യാനങ്ങൾ. ഓരോ ആഴ്ചത്തേക്കും ഓരോ വിഷയങ്ങൾ. മനശാസ്ത്രം, കൗൺസലിംഗ്, വേദപഠനം, തിയോളജി എല്ലാം ഒന്നിച്ച് ഒരു പുസ്തകത്തിൽ. വിശുദ്ധ വേദപുസ്തകം കഴിഞ്ഞാൽ എല്ലാ ഭവനങ്ങളിലും ഉണ്ടായിരിക്കേണ്ട ഒരു അമൂല്യഗ്രന്ഥം. തലമുറകളായി ഉപയോഗിക്കാവുന്നത്. ഇൻഡ്യയിൽ അരനൂറ്റാണ്ടിലേറെ മിഷനറി സുവിശേഷകനായി പ്രവർത്തിച്ച **ഡോ. സ്റ്റാൻലി ജോൺസ്** അനേകവർഷങ്ങൾ മാരാമൺ കൺവെൻഷനിലെ പ്രധാന പ്രസംഗകനായിരുന്നു. ഇരുപത്തിയഞ്ചോളം ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള ഡോ. സ്റ്റാൻലി ജോൺസിൻെറ ഏറ്റവും പ്രധാനപ്പെട്ട പുസ്തകമാണ് *വഴിയും സത്യവും*. വില Rs. 80. 380 Page ഡെമ്മി 1/8 Size.

പ്ലാസ്റ്റിക് കവറോടുകൂടിയ മൾട്ടികളർ കവർ. പ്രസൻേറഷൻ കൊടുക്കാനുള്ള സൗകര്യത്തിന് കാർഡ്ബോഡ് ബോക്സിൽ ആക്കിയിരിക്കുന്നു.

വിവിധ സഭാമേലദ്ധ്യക്ഷന്മാർ ശുപാർശചെയ്യുന്ന ഈ ഗ്രന്ഥം നിങ്ങളും ഒരു കോപ്പി വാങ്ങു. മറ്റുള്ളവർക്ക് സമ്മാനമായി നല്കു! മൂല്യച്യുതിക്കെതിരെ പോരാടി അദ്ധ്യാത്മികതയെ വളർത്തുന്നതിന് ഒരു നല്ല ഗ്രന്ഥം. ഇത്രയും ആശയങ്ങൾ ഉൾക്കൊണ്ട (Content) മറ്റൊരു പുസ്തകം കണ്ടെത്താൻ പ്രയാസം.

### സുവാർത്താ ഭവൻ ഈയിടെ പ്രസിദ്ധീകരിച്ച മറ്റു പുതിയ പുസ്തകങ്ങൾ

**വരിക! ക്രൂശിക്കപ്പെടുക!! (2nd Edn.),** ഡീട്രിച്ച ബോൺഹോഫർ, 340 പേജ് Rs. 80. രണ്ടാം ലോകമഹായുദ്ധകാലത്ത് ഹിറ്റ്ലർ വധിച്ച ധീര ക്രൈസ്തവരക്തസാക്ഷി ഡീട്രിച്ച് ബോൺ ഹോഫർ രചിച്ച ഒരു അത്ഭുത സൃഷ്ടി ക്രിസ്തീയ ശിഷ്യത്വത്തെപ്പറ്റി അവഗാഹമായ മർമ്മങ്ങൾ വെളിപ്പെടുത്തുന്ന ഒരു മഹാഗ്രന്ഥം. ഇത് വായിക്കാതെയിരിക്കുന്നത് ഒരു തീരാനഷ്ടം.

**ആരാധനാ ഗീതങ്ങൾ, 327 തിരഞ്ഞെടുത്ത ഗാനങ്ങൾ.** (രണ്ടാം പതിപ്പ്) Rs. 26 ഏറ്റവും സുപരിചിതമായത്, വലിയ അക്ഷരത്തിൽ പ്രിൻറ് ചെയ്ത് പ്ലാസ്റ്റിക് കവറോടു കൂടിയത്.

**കൺവെൻഷൻ ഗീതങ്ങൾ, 536 ഗീതങ്ങളുള്ളത് പാട്ടുപുസ്തകം.** (ഏഴാം പതിപ്പ്) Rs. 39 ഇതിനോടകം ആയിരക്കണക്കിന് ഭവനങ്ങളിൽ ഉപയോഗിക്കുന്നത്. മാരാമൺ കൺവെൻഷനുകളിലും മറ്റു കൺവെൻഷനുകളിലും ഉപയോഗിച്ചിരുന്ന തെരഞ്ഞെടുത്ത 536 ഗീതങ്ങൾ ഫോട്ടോ കമ്പോസിംഗ് നടത്തി ഓഫ്സെറ്റ് അച്ചടി നടത്തിയത്, മെഷീൻ ബൈൻറിംഗ്, പ്ലാസ്റ്റിക്ക് കവറോടുകൂടിയത്.

### ബില്ലിഗ്രഹാം രചിച്ച രണ്ടു പുസ്തകങ്ങൾ മലയാളത്തിൽ

**(1) കഷ്ടതയിലും പാടുവാൻ, 200 പേജ് വില Rs. 48:** ക്രിസ്തീയ ജീവിതത്തിൽ നേരിടുന്ന കഷ്ടതകളേയും ദുരിതങ്ങളേയും എങ്ങനെ അഭിമുഖീകരിക്കണം എന്ന കാര്യം ഈ പുസ്തകത്തിൽ പ്രതിപാദിക്കുന്നു. രോഗത്തിലും ദുഃഖത്തിലും ഇരിക്കുന്നവർ ഈ പുസ്തകം നിശ്ചയമായും വായിച്ചിരിക്കണം. നിങ്ങളുടെ സ്നേഹിതർക്ക് ഒരെണ്ണം പ്രസൻറ് കൊടുക്കുക.

**(2) ദൈവദൂതന്മാർ അഥവാ മാലാഖമാർ, പേജ് 140 വില Rs.36:** ദൈവത്തിൻെറ സേന ആയിരമായിരങ്ങളും പതിനായിരം പതിനായിരങ്ങളുമാണ്. ദൈവകല്പനയെ അനുസരിച്ച് അവർ ഭൂമിയിൽ പ്രവർത്തിക്കുന്നു. യേശുവിൻെറ ജനനത്തിങ്കൽ ദൂതന്മാർ ജനനവാർത്ത അറിയിച്ചു. പഴയനിയമത്തിലും പുതിയനിയമത്തിലും അനേക ഉദാഹരണങ്ങളോടു കൂടി അവതരിപ്പിച്ചിരിക്കുന്ന ഒരു പഠനഗ്രന്ഥം.

**കോപ്പികൾക്ക്: സുവാർത്താ ഭവൻ**

**പ്രൈവറ്റ് ബസ്സ്റ്റാൻറിനു സമീപം, തിരുവല്ല–689 101.**

പോസ്റ്റിൽ വേണ്ടവർക്ക് പോസ്റ്റേജ് സൗജന്യം. (60 രൂപയിൽ കുറയാത്ത പുസ്തകങ്ങൾക്ക്)

*Printed and Published by* Fr. T.G. Zacharia *for* Orthodox Viswasa Paripalana Samithy, Kottayam *at the* Catholicate Press, Kottayam-38 *Chief Editor* Rev. Dr. Jacob Kurian.